

# മാർട്ടിൻ ലൂഥർ
# MARTIN LUTHER

BY

J. SANDEGREN

PUBLISHED
BY THE
M. C. L. C.

Price 10 As.

# മാർട്ടിൻ ലൂഥർ

# MARTIN LUTHER

BY

J. Sandegren

Bishop of Tranquebar.

PUBLISHED BY

The Malayalam Christian Literature Committee

with the assistance of the N. C. C.

1947.

Price 10 As. ]                [വില ൧൦ അണ

# മുഖവുര

"ആരും മനുഷ്യരിൽ പ്രശംസിക്കരുതു്; സകലവും നിങ്ങൾക്കുള്ളതല്ലൊ. പൌലൊസൊ, അപ്പൊല്ലൊസൊ, കേഫാവൊ, ലോകമൊ, ജീവനൊ, മരണമൊ, ഇപ്പോഴുള്ളതൊ, വരുവാനുള്ളതൊ സകലവും നിങ്ങൾക്കുള്ളതു്. നിങ്ങൾ ക്രിസ്തുവിലുള്ളവർ; ക്രിസ്തു ദൈവത്തിനുള്ളവൻ" ൧ കൊരി. ൩: ൨൧—൨൩.

തിരുസഭയുടെ ചരിത്രത്തിൽ ഓരോ പ്രത്യേക കാലഘട്ടത്തിന്റെ ആരംഭത്തിലും ഏതെങ്കിലും ഒരു പ്രധാന പുരുഷനെ നമുക്കു കാണാം.

പൂർവ്വ തിരുസഭാചരിത്രത്തിന്റെ പ്രധാനപ്രവേശന ദ്വാരത്തിൽ ഏഷ്യാഖണ്ഡക്കാരനായ വി. പൌലൊസിനെ കാണുന്നു. മദ്ധ്യകാലാരംഭത്തിൽ ആഫ്രിക്കാഖണ്ഡക്കാരനായ വി. അഗസ്റ്റിൻ പ്രധാനമായി പരിലസിക്കുന്നതായി കാണുന്നു. നവീകരണ കാലമുന്നണിയിൽ യൂറോപ്പു രാജ്യക്കാരനായ ലൂഥർ നിൽക്കുന്നു. ഇനിയും വേഗത്തിൽ മറെറാരു പുതിയകാലം ആരംഭിക്കുമെന്നിരുന്നാൽ ദൈവം വേറൊരു ദീർഘദർശിയെ നമ്മുടെ ഇടയിലേക്കു അയച്ചുതരുമെന്നു നമുക്കു പ്രതീക്ഷിക്കാം. വേദശാസ്ത്രിയും മിഷണറിയുമായ വി. പൌലൊസിന്റെ മാഹാത്മ്യം അനിതരസ്സാധാരണമായിട്ടുള്ളതാണു്. അഗസ്റ്റിനെയും ലൂഥറിനെയും താരതമ്യപ്പെടുത്തിയാൽ അഗസ്റ്റിൻ അനേകവകുപ്പുകളിൽ ഇടപ്പെട്ടിരുന്നതായും, തിരുസഭാ ചരിത്രത്തിൽ പല ഭാഗങ്ങൾ അദ്ദേഹം അഭിവൃദ്ധിപ്പെടുത്തിയതായും കാണാം. ലൂഥറിന്റെ മാഹാത്മ്യം അദ്ദേഹം സ്ഥാപിച്ച

ആയ ഒരു പ്രത്യേകസംഗതിയിൽ അടങ്ങിയിരിക്കുന്നു. ക്രിസ്തുവിൻെറ സുവിശേഷത്തിൽ അന്തർഭവിച്ചിരിക്കുന്ന നിക്ഷേപങ്ങളെ അദ്ദേഹം കണ്ടുപിടിച്ചു. പൌലൊസ് അപ്പൊസ്തലൻെറ കാലശേഷം മറെറാരുത്തനും വെളിപ്പെടുത്തിയിട്ടില്ലാത്ത പ്രഭാവത്തോടും തെളിവോടും ഈ നിക്ഷേപങ്ങളെ അദ്ദേഹം പ്രബലപ്പെടുത്തി. ലൂഥറിനേക്കാറം ചില കാര്യങ്ങളിൽ ഉയർന്നുനിന്നവനും അദ്ദേഹത്തിൻെറ അനുഗാമികളിൽ പ്രധാനിയുമായ കൽവീനും (Calvin) ശററു മഹാന്മാരും ലൂഥറിനോടു യോജിച്ചിരുന്നു. കൽവീൻ ലൂഥറിനോടു കടപ്പെട്ടിരിക്കുന്നതായി സാക്ഷ്യപ്പെടുത്തികൊണ്ടു പരിഷ്കരിച്ചു മാറിഎഴുതിയ ഓഗ്സ്ബെർഗ് വിശ്വാസ പ്രഖ്യാപനത്തിൽ (Augsburg Confession) കണ്ടെത്തിട്ടിട്ടുള്ളതായി കാണുന്നു. ക്രൈസ്തവസഭയും പാശ്ചാത്യസംസ്കാരവും ലൂഥറിനോടു വളരെ കടപ്പെട്ടിരിക്കുന്നു. ലൂഥറിനെ സംബന്ധിച്ചു നമുക്കു ശരിയായ ഒരു ജ്ഞാനം ലഭിക്കണമെങ്കിൽ, നമ്മെ ക്രിസ്തുവിങ്കലേക്കു നടത്തേണ്ടതിനും, ദൈവത്തിൽ നിന്നും നമുക്കു ലഭിച്ചിട്ടുള്ള ചൊല്ലിക്കൂടാത്ത ദാനങ്ങൾക്കായി അവനെ സ്തുതിക്കേണ്ടതിനും നാം നമ്മെത്തന്നെ ദൈവത്തിനു സമർപ്പിച്ചുകൊടുക്കേണ്ടതു് ആവശ്യമാകുന്നു.

"ലൂഥറൻ" എന്ന പേരു പത്താം ലീയോ എന്ന പേരോടുകൂടിയ പാപ്പായാണു് (Leo X) ആദ്യമായി ഉപയോഗിച്ചതു്. 1521 ജനുവരി മാസം 3-ാംനു- ലൂഥറിനെ റോമാസഭയിൽനിന്നും ബഹിഷ്കരിച്ചിരിക്കുന്നതായി പ്രഖ്യാപനം ചെയ്ത അവസരത്തിൽ ഇനിമേലാൽ ലൂഥറിനെ അനുഗമിക്കുന്നവർ ശിക്ഷിക്കപ്പെടത്തക്കവണ്ണം 'ലൂഥറന്മാർ' എന്ന പേരിൽ അവർ വിളിക്കപ്പെടേണ്ടതാ

ണ്ണെന്നു മാർപ്പാപ്പാ ആജ്ഞാപിക്കുകയുണ്ടായി. എങ്കിലും കാലക്രമത്തിൽ ഇതു കീർത്തിപ്പെട്ട ഒരു നാമധേയമായി ത്തീൎന്നു. ആഭ്യന്തരയുദ്ധങ്ങൾക്കും കലഹങ്ങൾക്കും വിരോധമായി സകല ക്രിസ്ത്യാനികൾക്കും "ജാഗ്രതയുടെ ആവശ്യം" എന്ന പേരിൽ അദ്ദേഹം 1522-ൽ എഴുതി പ്രസിദ്ധീകരിച്ച ഒരു ലഘുലേഖയിൽ 'ലൂഥറൻ' എന്ന പേരു ഉപയോഗിച്ചിരിക്കുന്നതായി കാണുന്നു. അതിൽ അദ്ദേഹം ഇപ്രകാരം എഴുതിയിരിക്കുന്നു:—

"പരിശുദ്ധ സുവിശേഷത്തിനു എന്തെന്നില്ലാത്ത ഹാനിയും അപകീർത്തിയും വരുത്തുന്ന ചിലരെ ഞാൻ വീണ്ടും താക്കീതു ചെയ്യേണ്ടിയിരിക്കുന്നു. ചിലർ സത്യവേദത്തിൽ ഒന്നുരണ്ടു ഭാഗങ്ങൾ വായിച്ചശേഷമോ അതോ ഏതെങ്കിലും പ്രസംഗം കേട്ടയുടനെയോ മററുള്ളവരെ കററംപറയുവാൻ തുടങ്ങുകയും തങ്ങളൊഴികെ മററെല്ലാവരും സുവിശേഷത്തിന്റെ പ്രാബല്യത്തിനു എതിരാളികളാണെന്നു അപവാദംപറഞ്ഞു പരത്തുകയുംചെയ്യാറുണ്ടു്. അവൎക്കു ചില പുതിയ സത്യങ്ങൾ അറിയുവാൻ സംഗതിയായതുകൊണ്ടു അവരെക്കുറിച്ചു മററുള്ളവർ ഉയൎന്ന പടിയിലുള്ള 'ലൂഥറന്മാർ എന്നു്' വിചാരിച്ചുകൊള്ളണമെന്നു് ആഗ്രഹിച്ചു അപ്രകാരം ചെയ്യുന്നു. എങ്കിലും അവർ യഥാൎത്ഥമായി തങ്ങളുടെ മനോഗതിക്കനുസരണമായി പരിശുദ്ധ സുവിശേഷത്തെ തെററായി വ്യാഖ്യാനിക്കുന്നു. ഇപ്രകാരം ചെയ്യുന്നതിനാൽ നിങ്ങൾക്കു സുവിശേഷത്തെ ബലാൽക്കാരം പ്രയോഗിച്ചു മനുഷ്യരുടെ ഹൃദയങ്ങളിൽ കടത്തുവാൻ സാധിക്കുന്നതല്ല. അതിനു പകരമായി പലൎക്കും സുവിശേഷത്തെക്കുറിച്ചുള്ള ഭീതി ഉണ്ടാക്കി അവർ സത്യത്തെ വിട്ടു് അകന്നുപോകുവാൻ ഇടവരുത്തുന്നതുകൊണ്ടു് അപ്രകാരം പ്രവൎത്തിക്കുന്ന നി

ങ്ങൾ കഠിനമായ ന്യായവിധിക്കു പാത്രീഭൂതരായിത്തീരും. കൂടാതെ ഇപ്രകാരം ചെയ്യരുതെ. എന്റെ ബുദ്ധി ഉപദേശം കേൾക്ക. ആദ്യമായി ഞാൻ പറയുന്നതെന്തെന്നാൽ എന്റെ പേരിനെത്തന്നെ നിങ്ങൾ ഉച്ചരിക്കാതിരിക്കണം. ക്രൈസ്തവർ എന്ന പേരിൽ നിങ്ങൾ വിളിക്കപ്പെടേണ്ട തല്ലാതെ ലൂഥറന്മാർ എന്നു വിളിപ്പാൻ പാടില്ല."

"ലൂഥർ എന്നാൽ എന്തു"? ഉപദേശം എന്റേതല്ല. ആരുടെയെങ്കിലും പേക്കായി ഞാൻ ക്രൂശിൽ തറയ്ക്കപ്പെട്ട വനാണോ? പണ്ടു പൌലൊസിന്റെ അല്ലെങ്കിൽ പത്രൊസിന്റെ പിൻഗാമികൾ എന്നു പറയുന്നതിനു പുരാതന ക്രിസ്ത്യാനികളെ പൌലൊസ് അനുവദിച്ചില്ല. ൧ കൊരി. ൩: ൪, ൭.

"അങ്ങനെ അല്ല, സ്നേഹിതരെ, ക്രിസ്തുവിന്റെ ഉപദേശം അനുസരിക്കുന്ന നാം കക്ഷിപേരുകൾ ഉപേക്ഷിച്ചു ക്രിസ്തുവിന്റെ പേരിനെ ധരിച്ചുകൊൾക. നമ്മുടെ ഗുരു വരൻ ക്രിസ്തുമാത്രം (മത്താ. ൨൩:൮). പൊതുവിലുള്ള തിരുസഭയോടു നൽകുവാനുള്ള ക്രിസ്തുവിന്റെ ഉപദേശമാണിതു്.

"സത്യവേദപുസ്തകത്തെ ദൈവവചനമായി സ്വീകരിച്ചു്, ദൈവത്തിന്റെ വിശുദ്ധകൃപയാൽ മാത്രം പാപികളായ മനുഷ്യർ രക്ഷിക്കപ്പെടുന്നു എന്നുള്ള സദ്വർത്തമാനത്തെ വിശ്വസിച്ചു സ്വീകരിക്കുന്നവരെയും, ക്രിസ്തുയേശുവിലുള്ള വിശ്വാസത്താൽ ഈ കൃപയെ സ്വായത്തമാക്കി അതിനെ സ്വർഗ്ഗജീവിതത്താലും സ്നേഹപ്രവൃത്തികളാലും വെളിപ്പെടുത്തിക്കാണിക്കുന്നവരെയും സംബന്ധിക്കുമെന്നുള്ളപക്ഷം 'ലൂഥറൻ' എന്ന പേരിനു 'ക്രൈസ്തവൻ' എന്നുള്ള അർത്ഥം കല്പിക്കാവുന്നതാണു്."

തമിഴ്നാട്ടിൽ സുവിശേഷ പ്രഘോഷണവേലയിൽ ല്യൂഥറൻ മിഷ്യനറിമാർ ഇദംപ്രഥമമായി പ്രവർത്തിച്ചു. പിന്നീടു ബ്രിട്ടൻ, അമേരിക്ക മുതലായ രാജ്യങ്ങളിൽനിന്നും വന്ന മിഷനറിമാരും ഭാരതീയപ്രവർത്തകരും ഈ സുവിശേഷമാകുന്ന ചെടി നട്ടു വെള്ളംകോരി വളർത്തി. സർവ്വശക്തനായ ദൈവം തന്നെ ഫലം പുറപ്പെടുവിച്ചു. അവിടുത്തേക്കുതന്നെ സകല ബഹുമാനവും മഹത്വവും ഉണ്ടാകുമാറാകട്ടെ.



# മാർട്ടിൻ ലൂഥർ

## അദ്ധ്യായം 1

### ലൂഥറിന്റെ ബാല്യകാലം

“നിന്നെ ഉദരത്തിൽ ഉരുവാക്കിയതിനുമുമ്പെ ഞാൻ നിന്നെ അറിഞ്ഞു. നീ ഗർഭപാത്രത്തിൽ നിന്നു പുറപ്പെട്ടു വന്നതിനുമുമ്പെ ഞാൻ നിന്നെ വിശുദ്ധീകരിച്ചു ജാതികൾക്കു പ്രവാചകനായി നിയമിച്ചിരിക്കുന്നു.” (യിരെ. ൧:൫)

പതിനഞ്ചാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധത്തിൽ ജർമ്മനിയിൽ ഹൺസ് ലൂഥർ എന്ന ഒരു ഗ്രാമീണൻ വസിച്ചിരുന്നു. ഇദ്ദേഹത്തിന്റെ ഭാര്യ മർഗററു് എന്ന പേരോടുകൂടിയ ഒരു സ്ത്രീയത്രെ. അവരുടെ മുൻഗാമികൾ വ്യവസായികൾ ആയിരുന്നു. എങ്കിലും ഹൺസ് ലൂഥർ തനിക്കു വ്യവസായത്തിൽനിന്നു ലഭിച്ച തുഛമായ സംഖ്യ കൊണ്ടു് കുടുംബജീവിതം നയിക്കുവാൻ നിവൃത്തിയില്ലാതെ “ഐസ്‌ലേബൻ” (Eisleben) എന്ന പട്ടണത്തിലെ ചെമ്പുതുരങ്കങ്ങളിൽ ഒരു തൊഴിലാളിയായി ജോലിയിൽ ഏർപ്പെട്ടു. ഇങ്ങനെ ജീവിച്ചു വരവേ, ൧൪൮൩ നവംബർ ൧൦-ാം തീയതി ഇവർക്കു് ഒരു ആൺകുഞ്ഞു് ജാതനായി. പിറെറദിവസം ആ കുഞ്ഞിനെ ദേവാലയത്തിൽ കൊണ്ടു പോയി ജ്ഞാനസ്നാനം നൽകി ‘മാർട്ടിൻ’ എന്നു നാമകരണം ചെയ്തു.

ചില മാസങ്ങൾക്കു് ശേഷം മാർട്ടിന്റെ മാതാപിതാക്കന്മാർ ജോലി പ്രമാണിച്ചു് ഐസ്‌ലേബൻ വിട്ടു

മൻസ്ഫെൽഡ്” (Mansfeld) എന്ന സ്ഥലത്തുപോയി പാൎത്തു. ആദ്യം ഈ സ്ഥലത്തു അവൎക്കു വേണ്ട വരുമാനം ലഭിച്ചില്ല. എങ്കിലും തന്റെ സാമൎത്ഥ്യത്താൽ ഒരു സാധാരണ തൊഴിലാളിയായി പ്രവേശിച്ചു ഹൻസ് ഒരു തുരങ്കത്തിന്റെ പങ്കാളിയായതു മാത്രമല്ല, ക്രമേണ തുരങ്കത്തിലെ അധികാരിയായും അചിരേണ ഒരു നഗര സഭാംഗമായും തീൎന്നു.

അങ്ങനെ കടമില്ലാതെ ജീവിച്ചതിനു പുറമെ, തന്റെ കുടുംബം സുഖമായി താമസിക്കത്തക്കവണ്ണം ഒരു ഭവനം പണിയിക്കുകയും ചെയ്തു. തന്റെ മാതാപിതാക്കന്മാരുടെ ജീവിതത്തിൽ നേരിട്ട വിവിധ പരിവൎത്തനങ്ങളാൽ മാൎട്ടിൻ പൊതുജനങ്ങളുടെ സ്ഥിതിഗതികളെ ബാല്യകാലത്തിൽതന്നെ എളുപ്പത്തിൽ മനസ്സിലാക്കി. ഈ അനുഭവം പിൽക്കാലത്തു് അദ്ദേഹം ചെയ്ത വേലയ്ക്കു് വളരെ പ്രയോജനകരമായിതീൎന്നു. മാൎട്ടിൻ സ്വതവെതന്നെ സൂക്ഷ്മബുദ്ധിയുള്ളവനും പ്രകൃതി സൗന്ദൎയ്യത്തെ വീക്ഷിച്ചു് അതിന്റെ സന്തോഷത്തെ അനുഭവിക്കുന്നതിൽ ആസക്തിയുള്ളവനും, നൂതന അഭിപ്രായങ്ങൾക്കു് ഇരിപ്പിടമായ അറിവു്, വാക്സാമൎത്ഥ്യം മുതലായവ ഉള്ളവനുമായിരുന്നു. ഇപ്രകാരമുള്ള അദ്ദേഹം ഒരു വലിയ ജനക്കൂട്ടത്തിന്റെ പ്രധാനിയാകുന്നതിനും അതിനെ നടത്തിക്കൊണ്ടു പോകുന്നതിനും പ്രാപ്തനായി. ചെറുപ്രായത്തിൽതന്നെ മാൎട്ടിൻ ലൂഥർ അധികമായി വേല ചെയ്യുന്നതിനും സാധാരണ ആഹാരങ്ങൾ കൊണ്ടു് തൃപ്തിപ്പെടുന്നതിനും പഠിച്ചു. ലൂഥറിന്റെ മാതാവു് ഗൃഹജോലികൾക്കായി ഒരു വേലക്കാരിയെ പ്രത്യേകമായി നിയമിക്കാതെ താൻ തന്നെ സകല ജോലികളും നിൎവ്വഹിച്ചു പോന്നിരുന്നു. ചിലപ്പോൾ വീട്ടിലെ ആവശ്യത്തിനു

വേണ്ടിയ വിറകുപോലും തന്റെ ചുമലിൽ വഹിച്ചുകൊണ്ടുവരും. ലൂഥർ തന്റെ പിതാവിൽനിന്നും ഇടവിടാതെ ജോലിചെയ്യുന്ന സ്വഭാവവും സരസസംഭാഷണ ചാതുര്യവും കരസ്ഥമാക്കി. എല്ലാററിനും മേലായി വ്യവസായത്തിലുള്ള സത്യസന്ധതയും നിർമ്മലതയും താൻ അവകാശമാക്കി. ഏഴാമത്തെ വയസ്സിലാണു് മാർട്ടിൻ, മാൻസ്ഫെൽഡ് എന്ന സ്ഥലത്തുള്ള പള്ളിക്കൂടത്തിൽ ചേർന്നു പഠിത്തം ആരംഭിച്ചതു്. ആ പള്ളിക്കൂടത്തിൽ മൂന്നു ക്ലാസ്സുകൾ ഉണ്ടായിരുന്നു. കുട്ടികൾ ഓരോക്ലാസ്സിലും പല വർഷങ്ങൾ പഠിക്കേണ്ടിയിരുന്നു. എഴുത്തു്, വായന, കണക്കു് ഇവയോടുകൂടെ ലത്തീൻ ഭാഷയും ആരംഭത്തിലെ തന്നെ പഠിപ്പിച്ചിരുന്നു. ആ കാലത്തു് അച്ചടിച്ച പുസ്തകങ്ങൾ വളരെ അപൂർവ്വമായിരുന്നതിനാൽ കുട്ടികൾ എല്ലാ പാഠങ്ങളും മനഃപ്പാഠം പഠിക്കേണ്ടിയിരുന്നു. ഒന്നാംക്ലാസ്സിൽ മാത്രം അദ്ധ്യയന സമയത്തും കളി സമയത്തും സ്വന്തഭാഷയിൽ സംസാരിക്കാം. മററു രണ്ടു ക്ലാസ്സുകളിൽ എല്ലാകുട്ടികളും ലത്തീൻ ഭാഷയിൽ മാത്രമേ സംഭാഷണം നടത്താവൂ. ഈ ചട്ടം ലംഘിക്കുന്നവർക്കു് ശിക്ഷയുണ്ടു്. പള്ളിക്കൂടത്തിൽ വേദപാഠം ഇല്ല. ആരാധനകളിൽ സംബന്ധിക്കുന്നതിനുവേണ്ടി കുട്ടികൾ അടിക്കടി ദേവാലയത്തിൽ പോകുക പതിവുണ്ടു്. അവിടെ പാടുന്ന പാട്ടുകളുടെ അർത്ഥത്തിൽ നിന്നു മാത്രം സ്വല്പം വേദജ്ഞാനം ലഭ്യമാകുമായിരുന്നു. ദേവാരാധനയ്ക്കു് പോകുന്ന സമയത്തു മാത്രമാണു് അദ്ധ്യാപകന്മാർക്കും അദ്ധ്യേതാക്കൾക്കും അല്പം വിശ്രമം ലഭിക്കുന്നതു്. ഇപ്രകാരമുള്ള പഠിത്തം സ്വതവേ സംഗീതവരം ലഭിച്ചിരുന്ന മാർട്ടിനു് വളരെ അനുഗ്രഹകരമായിത്തീർന്നു.

പള്ളിക്കൂടത്തിൽ അദ്ധ്യാപകൻ രഹസ്യമായി ആഴ്ചതോറും ഒരു മേധാവിയെ നിയമിക്കുക പതിവായിരുന്നു. ഇവൻ കുറ്റം ചെയ്യുവരുടെയും ലത്തീൻ ഭാഷയിൽ സംസാരിക്കാതിരുന്നവരുടേയും പേരുകൾ എഴുത്തുപലകയിൽ കുറിച്ചുവെയ്ക്കും. ആഴ്ചയുടെ അവസാനത്തിൽ അദ്ധ്യാപകൻ എഴുത്തുപലകയിൽ പേർ അകപ്പെട്ട കുട്ടികളെ ഒരു ചൂരൽവടികൊണ്ടു് അടിക്കുക പതിവായിരുന്നു. എപ്പോഴും പള്ളിക്കൂടം രാവിലെ അഞ്ചര മണിക്കു് ആരംഭിക്കും ; താമസിച്ചു വരുന്ന കുട്ടികൾ ശിക്ഷ അനുഭവിക്കേണ്ടിവരും. പതിവായി താമസിച്ചുവരികയോ അല്ലെങ്കിൽ ഒടുവിൽ വന്നുചേരുകയോ ചെയ്യുന്ന കുട്ടിക്കു് അടി മാത്രമല്ല, വേറൊരു ശിക്ഷയും കൂടി നൽകിവന്നു. അതായതു് മറ്റൊരു കുറ്റക്കാരൻ അകപ്പെടുന്നതുവരെ അവൻ മരംകൊണ്ടുള്ള ഒരു കഴുതയെ തന്റെ കഴുത്തിൽ കെട്ടിത്തൂക്കിക്കൊണ്ടു നടക്കണം. ഇപ്രകാരമുള്ള ശിക്ഷകൾ ലൂഥറിനെ ഒരു ദയാലുവാക്കിത്തീർത്തു. ഒരു ദിവസം മദ്ധ്യാഹ്നത്തിനു മുൻപായിതന്നെ പതിനഞ്ചു പ്രാവശ്യം ലൂഥർ ചൂരൽകൊണ്ടുള്ള പ്രഹരമേറ്റിരുന്നു. പിൽകാലങ്ങളിൽ പള്ളിക്കൂടത്തെപ്പറ്റിയും തന്റെ പിതാവിന്റെ ഭവനത്തെപ്പറ്റിയും ഓർക്കുമ്പോളെല്ലാം ശിക്ഷകളുടെ ഭയങ്കരതയും ഭീതിയുമത്രേ അദ്ദേഹം സ്മരിക്കാറുണ്ടായിരുന്നതു്.

അക്കാലത്തു് റോമാസഭയുടെ ചട്ടങ്ങൾ മാൻസ്ഫീൽഡ് പട്ടണത്തിൽ പ്രബലമായി നടപ്പിലിരുന്നു. പാപ്പായുടെ അധികാരത്തിലുൾപ്പെട്ട റോമാസഭയത്രെ ഈ പട്ടണത്തിലും മതവിഷയത്തിൽ സർവ്വാധിപത്യം വഹിച്ചിരുന്നതു്. ക്രിസ്തുവിന്റെ കാലം കഴിഞ്ഞു് പല നൂറ്റാണ്ടുകൾക്കു ശേഷം റോമാപുരിയിലുള്ള പാപ്പാ

യൂറോപ്യൻ രാജ്യങ്ങളിലെ സഭകൾക്കെല്ലാം ഒരു ചക്രവൎത്തിയെപ്പോലെ ഭരണം നടത്തിവന്നു. ഇദ്ദേഹം തന്നെ സഭാചട്ടങ്ങൾ ഏൎപ്പെടുത്തുകയും അവയെ ലംഘിക്കുന്നവൎക്കു കഠിനശിക്ഷ വിധിക്കയും ചെയ്തുവന്നിരുന്നു. അദ്ദേഹത്തിന്റെ വേദവ്യാഖ്യാനങ്ങളേയും ഉപദേശങ്ങളേയും എതിൎക്കുകയോ അവിശ്വസിക്കുകയൊ ചെയ്യുന്ന പലരെയും കാരാഗൃഹങ്ങളിൽ അടച്ചു കഷ്ടപ്പെടുത്തി തങ്ങളുടെ കുററങ്ങളെ ഏററുപറയുവാൻ നിൎബ്ബന്ധിക്കുക പതിവായിരുന്നു. ഈവക പീഡകൾ കൂട്ടാക്കാത്തവരെ മതാധികാരികൾ മൂലമായി ചിലപ്പോൾ ചുട്ടെരിക്കുകയും ചെയ്യുമായിരുന്നു. അക്കാലത്തു പാപ്പായുടെ വാക്കുകൾ ദൈവവചനമെന്നപോലെ ജനങ്ങൾ വിചാരിച്ചുവന്നു.

'മാസ്'' (**Mass**) എന്നു പറയപ്പെടുന്ന ആരാധനയിൽ തിരുവത്താഴത്തെപ്പററിയുള്ള വാക്യങ്ങൾ പട്ടക്കാരൻ വായിച്ചു, അപ്പവും, വീഞ്ഞും തലയ്ക്കുമേൽ ഉയൎത്തുമ്പോൾ അവ ക്രിസ്തുവിന്റെ തിരുശരീരവും തിരുരക്തവുമായി മാറുമെന്നുള്ള "പദാൎത്ഥരൂപാന്തരനിയമം" (**Trans-substantiation**) എല്ലാ സഭകളും അംഗീകരിക്കണമെന്നു നിൎബ്ബന്ധമുണ്ടായിരുന്നു.

ഉപദേശമനുസരിച്ചു ആരാധനയിൽ പങ്കെടുക്കുന്ന ഏതൊരാൾക്കും ദൈവഭക്തിയുണ്ടായിരുന്നാലും, ഇല്ലെങ്കിലും ആ തിരുവത്താഴത്തിന്റെ ഫലം ലഭ്യമാകുമെന്നു പഠിപ്പിച്ചിരുന്നു. അങ്ങനെ ഈ "സാക്രമെന്തു" മാന്ത്രികശക്തിയുള്ള എന്തോ ഒരു കൎമ്മമാണെന്നു ജനങ്ങൾ വിചാരിച്ചുപോന്നു.

ദൈവകൃപ മനുഷ്യൎക്കു ലഭ്യമാകത്തക്കവണ്ണം ഏൎപ്പെടുത്തപ്പെട്ട വിശുദ്ധ സാക്രമെന്തുകൾ (**Sacraments**)

ഏഴെണ്ണം ഉണ്ടെന്നു സഭ ഉപദേശിച്ചു. അവയിൽ
ഒന്നാണു് "പൗരോഹിത്യം". ഒരുവൻ പട്ടക്കാരനായിത്തീ
ൎന്നാലുടനെ അയാളുടെ സ്വഭാവത്തിൽ സ്ഥായിയായ
മാററമുണ്ടാകുന്നു എന്നും അയാൾ ദൈവമുമ്പാകെ മററുള്ള
വരെക്കാൾ അധികം ബഹുമാനം അൎഹിക്കുന്നവനായി
ത്തീരുകമാത്രമല്ല, സൎവ്വസംഗപരിത്യാഗിയായി ജീവിപ്പാൻ
പ്രാപ്തനാകുകയും ചെയ്യുന്നു എന്നു പഠിപ്പിച്ചിരുന്നു. വിവാ
ഹം ദൈവദത്തമായ ഒരനുഗ്രഹമാണെന്നു പഠിപ്പിച്ചുവന്നി
രുന്നു. എങ്കിലും പട്ടക്കാർ വൈവാഹിക ജീവിതത്തിൽ
ഏൎപ്പെടാതെ സന്യാസികളായിരിക്കണമെന്നുള്ള ചട്ടം
നിലവിലിരുന്നു. പട്ടക്കാൎക്കു് മനുഷ്യരുടെ ആത്മാക്കളുടെ
മേൽ പൂൎണ്ണ അധികാരമുണ്ടെന്നും അവർ "പദാൎത്ഥരൂപാ
ന്തരം" എന്ന അത്ഭുതകൎമ്മംമൂലമായി ക്രിസ്തുവിനെ ശരീര
പ്രകാരം ഈ ലോകത്തിൽ വീണ്ടും കൊണ്ടുവരുന്നതിനു
ശക്തിയുള്ളവരാണെന്നും, അവൎക്കു മാത്രമെ മനുഷ്യ
രക്ഷയ്ക്കു് ആവശ്യമായ വിശുദ്ധസാക്രമെന്തുകൾ ആചരി
ക്കുവാൻ അധികാരമുള്ളു എന്നും പഠിപ്പിച്ചുപോന്നിരുന്നു.

സഭാംഗങ്ങൾ തങ്ങളുടെ പാപങ്ങളെ ഓരോന്നായി
പട്ടക്കാരോടു ഏററുപറഞ്ഞു് അവർ അതിനു പരിഹാ
രമായി വിധിക്കുന്ന പുണ്യക്രിയകളെ നിറവേററിയാൽ
നരകശിക്ഷയിൽ നിന്നും ഒഴിഞ്ഞു് രക്ഷനേടാമെന്നുള്ള
അഭിപ്രായം എല്ലായിടത്തും വ്യാപിപ്പിച്ചിരുന്നു. മനുഷ്യർ
ചെയ്യുന്ന പാപങ്ങളെ റോമാസഭ രണ്ടു ഭാഗങ്ങളായി തിരി
ച്ചിരുന്നു. ഒന്നു്, മരണഹേതുകമായ പാപം; മറെറതു്
സാധാരണ പാപം. ഈ രണ്ടുവിധ പാപങ്ങൾക്കും
ശിക്ഷയുണ്ടു്. അതു ഈ ലോകത്തിൽ മാത്രമല്ല, മരണ
ത്തിനു ശേഷവുമുണ്ടു്. മരണത്തിനുശേഷം ലഭിക്കുന്ന

ശിക്ഷകളെ നിത്യം, അനിത്യം എന്നിങ്ങനെ രണ്ടുഭാഗമായി വിഭജിച്ചിരിക്കുന്നു. അനിത്യശിക്ഷ മരണത്തിനു ശേഷം ഉത്തരിപ്പുസ്ഥലത്തിലും (Purgatory) നിത്യശിക്ഷ നരകത്തിലും മനുഷ്യർ അനുഭവിക്കുന്നു. മേൽ വിവരിച്ച പ്രകാരം പട്ടക്കാരനോട്ട് സകല കുറ്റങ്ങളും ഏറ്റു പറഞ്ഞു് പാപമോചനം ലഭിക്കാത്തവൻ നരകത്തിൽ നിത്യശിക്ഷാവിധി അനുഭവിക്കും. പട്ടക്കാർ വിധിക്കുന്ന ചില പുണ്യക്രിയകൾ നിറവേററുന്നതിനാൽ ഒരു സഭാംഗത്തിനു നിർദ്ദിഷ്ടസ്ഥലത്തു അനുഭവിക്കേണ്ട ശിക്ഷകളിൽ നിന്നു്, അഥവാ, അതിൻെറ ഒരു ഭാഗത്തിൽ നിന്നു് ഒഴിവുള്ളവനായിരിക്കാൻ കഴിയും.

വിശുദ്ധന്മാരുടെ പുണ്യക്രിയകളിൽ ആ വിശുദ്ധന്മാർ തങ്ങളുടെ പാപനിവാരണത്തിനുവേണ്ടി സമർപ്പിക്കുന്നവ നീക്കി ബാക്കിയുള്ള സൽകൃത്യങ്ങളെല്ലാം ഒരു കരുതൽ ധനമായി പാപ്പായുടെ കൈവശം ഇരിക്കുകയാണെന്നും ആ സ്വത്തിലുള്ള സൽകൃത്യങ്ങളെല്ലാം മററുള്ളവരുടെ പാപങ്ങൾക്കു് ഒരു ഈടായി ഉപയോഗിക്കാമെന്നും സങ്കല്പിച്ചുപോന്നു. ഉത്തരിച്ചു തീരേണ്ട ചില കഠിന ശിക്ഷകൾ ലഘൂകരിക്കുവാൻ പാപ്പായ്ക്കു് അധികാരമുണ്ടായിരുന്നു. ധർമ്മം ചെയ്യുക, തീർത്ഥയാത്ര പോകുക, വിശുദ്ധ വസ്തുക്കളെ ആരാധിക്കുക, ആരാധനകളിൽ സംബന്ധിക്കുക, ഒരേപ്രാർത്ഥന വീണ്ടും വീണ്ടും ജപമാലയുടെ മണികളെ ഉരുട്ടിക്കൊണ്ടു ചൊല്ലുക, ഭസ്മംതൊട്ടു് നെററിയിൽ കുരിശടയാളം വരയ്ക്കുക ഇത്യാദി, മേൽപറഞ്ഞ വിധത്തിലുള്ള ലഘൂകരണത്തിനുള്ള ശിക്ഷകളത്രെ. ഈ കൃത്യങ്ങളെ 'ഫലങ്ങൾ' എന്നു പറയുന്നു. കാലക്രമേണ ഈ കൃത്യങ്ങൾ ചെയ്യുന്നതിനു പകരം ഇവയെ ലഘുവാക്കുവാൻ വേറൊരു വഴികൂടി

ഏർപ്പെട്ടിരുന്നുള്ളു. അതായതു് മുൻപറഞ്ഞ ഓരോ കൃത്യങ്ങൾക്കും പകരമായി പട്ടക്കാർ നിശ്ചയിക്കുന്ന ചില പിഴകൾ ദൈവാലയത്തിൽ ഒടുക്കുന്നപക്ഷം ആ കൃത്യങ്ങൾ ചെയ്തുകഴിഞ്ഞതായി വിചാരിക്കപ്പെടും എന്നുള്ളതത്രെ. ചില കാലങ്ങൾക്കുശേഷം ഇതു വീണ്ടും അധഃപതിച്ചു് "പാപവിമോചനചീട്ടുക"ളുടെ വില്പന ആരംഭിച്ചു (Sale of Indulgences). ജനങ്ങൾ പണം കൊടുത്തു ഈ ചീട്ടുകൾ വാങ്ങിക്കുന്നതിനാൽ ഉത്തരിപ്പു സ്ഥലത്തിൽ തങ്ങൾ അനുഭവിക്കേണ്ടിവരുന്ന ശിക്ഷാവിധികളിൽനിന്നും വിമോചിതരാകുന്നുവെന്നു അറിയിച്ചു. ഇതുമാത്രമല്ല, മരിച്ചുപോയ തങ്ങളുടെ ബന്ധുമിത്രാദികളെ അവർ അനുഭവിക്കേണ്ടിയ വേദനകളിൽനിന്നു് വിടുവിക്കുന്നതിലേക്കായി പലരും ഈ ചീട്ടുകൾ വാങ്ങിക്കുകയുണ്ടായി. തന്മൂലം മനുഷ്യരുടെ ദൈവഭക്തി കുറഞ്ഞു് പാപത്തെക്കുറിച്ചുള്ള ഭയം ഇല്ലാതായിത്തീർന്നു. ഇതിനെല്ലാം കാരണക്കാരായിരുന്നവർ ആ കാലത്തുണ്ടായിരുന്ന പാപ്പാമാരത്രെ. ഈ വിധത്തിലുള്ള ഉപദേശങ്ങളാണു് റോമാസഭ വിട്ടുമാറുന്നതിനും അതിനെ എതിർക്കുന്നതിനും ലൂഥറിനെ പ്രേരിപ്പിച്ചതു്.

ലൂഥർ ബാലനായിരിക്കുമ്പോൾ മാൻസ് ഫെൽഡിൽ ജനങ്ങളുടെ ഇടയിൽ കണ്ട ഭക്തി എന്തെന്നാൽ വിശുദ്ധകന്യക മറിയയേയും വിശുദ്ധന്മാരെയും വണങ്ങുക, ഉപവാസം, തീർത്ഥയാത്ര, ആലയങ്ങൾക്കു കൊടുക്കേണ്ട കാണിക്ക, ശുദ്ധസാമാനങ്ങളെ ശേഖരിക്കുക, രാത്രിയും പകലും ഇടവിടാതെ ആരാധനക്രമം വായിച്ചു നമസ്കരിക്കുക, കണക്കില്ലാത്ത പ്രാർത്ഥനകൾ ജപമാലയാൽ ഉച്ചരിക്കുന്നവരുടെ കൂട്ടങ്ങൾ, വിശുദ്ധജലം, കുരിശടയാളം,

മെഴുകുതിരികൾ മുതലായവയത്രെ. കുറിക്കപ്പെട്ട ഒരു കാൎയ്യത്തിനുവേണ്ടി അഥവാ ഒരു ഏക ആത്മാവിനായി പട്ടക്കാർ രാവും പകലും അനേക പീഠങ്ങളിൽനിന്ന് പ്രാൎത്ഥന ഉരുവിട്ടുകൊണ്ടിരുന്നു. ധനവാന്മാർ കൂടുതൽ പണം കൊടുക്കുവാൻ കഴിവുള്ളവരായിരുന്നതുകൊണ്ട് അവൎക്കു സാധുജനങ്ങളെക്കാൾ വേഗത്തിൽ ഉത്തരിപ്പുസ്ഥലത്തിൽനിന്നും സ്വാതന്ത്ര്യം പ്രാപിക്കുവാൻ കഴിയുമെന്നു അവർ വിചാരിച്ചു. പട്ടക്കാർ അവിവാഹിതരായിരുന്നതിനാൽ അവരിൽ അനേകരും ദുൎമ്മാൎഗ്ഗജീവിതം നയിച്ചിരുന്നു.

ഖനനശാലിക്കാർ അനുഗ്രഹസിദ്ധിക്കായി കന്യക മറിയയുടെ മാതാവായ അന്നമ്മയെ തങ്ങളുടെ കുലദൈവമായി ആരാധിച്ചുവന്നു. ലൂഥറും അപ്രകാരം തന്നെ ചെയ്തു, വിശുദ്ധവസ്തുക്കളെയും വണങ്ങിവന്നു. കുരിശിന്റെ അംശങ്ങൾ, ക്രിസ്തുവിന്റെ ശിഷ്യന്മാരുടെ അസ്ഥികൾ, വിശുദ്ധന്മാരുടെ രോമം ഇത്യാദി വസ്തുക്കൾ പരിശുദ്ധമായി പരിഗണിച്ചു പോന്നിരുന്നു. ഈ വക സാധനങ്ങൾ ശേഖരിക്കുന്നതിന് ജനങ്ങൾ അങ്ങുമിങ്ങും അലഞ്ഞുതിരിഞ്ഞുകൊണ്ടിരുന്നു. അതുമൂലം വ്യാധികൾ, ആപത്തുകൾ മുതലായവ നീങ്ങിപ്പോകുമെന്നും, പാപാത്മാക്കൾക്കു സ്വാതന്ത്ര്യം ലഭ്യമാകുമെന്നും, പലവിധ അത്ഭുതങ്ങൾ നടക്കുമെന്നും വിചാരിച്ചുപോന്നു. ഇപ്രകാരമുള്ള മൂഢാചാരങ്ങളാൽ ദൈവം മനുഷ്യരിൽനിന്നും അകന്നുപോയി എന്നുതന്നെ പറയാം. ഒരു നല്ല കുട്ടി സ്വപിതാവിനോടുകൂടി പാൎക്കുന്നതുപോലെ മനുഷ്യനു സ്വതവെ തന്നെ ദൈവത്തെ നേരിട്ടു സമീപിക്കുവാൻ പാടില്ലെന്നു വിചാരിച്ചു. അവൻ ദൈവസന്നിധിയിൽ എത്തി രക്ഷപ്രാപിക്കുന്നതിന് അനേകരുടെ മദ്ധ്യസ്ഥത ആവശ്യമായിരുന്നു. അതായത് വിശു

ദ്ധകന്യകമറിയ, മററു വിശുദ്ധന്മാർ, മാർപാപ്പാ, ബഹുമാന്യരായ പട്ടക്കാർ, വിശുദ്ധദ്രവ്യങ്ങൾ, ഏഴുകൂദാശകൾ, പട്ടക്കാർ നിശ്ചയിക്കുന്ന പുണ്യ പ്രവൃത്തികൾ എന്നിങ്ങനെയുള്ള വിവിധ സംഗതികൾ സ്വീകരിക്കേണ്ടിയിരുന്നു. ഒരു സത്യക്രിസ്ത്യാനിക്കും ദൈവത്തിനുമിടയിൽ തിരുസഭയും അതിന്റെ ചട്ടങ്ങളും ആചാരങ്ങളും ഒരു പ്രതിബന്ധ മതിൽപോലെ ഉയൎന്നു നിന്നിരുന്നു.

തിരുസഭ ദൈവസ്നേഹത്തെക്കുറിച്ചു അധികമായി പ്രബോധിപ്പിച്ചിരുന്നു എങ്കിലും സാധാരണക്കാൎക്കു അടുത്തുകൂടാത്തവണ്ണം ദൈവം അത്ര പ്രാഗത്ഭ്യവും നീതിന്യായനിഷ്ഠയും ഉള്ളവനും ഏതുവിധത്തിലും സമാധാനപ്പെടുത്തുവാൻ പ്രയാസമുള്ള ഒരുവനുമാണെന്നു വിചാരിച്ചിരുന്നു.

ചെറുപ്രായത്തിൽതന്നെ ഭീരുവായിരുന്ന ലൂഥറിന്റെ മനസ്സിൽ ഇപ്രകാരമുള്ള ക്രിസ്തുമതം ഏതുവിധം ക്രിയചെയ്തിരുന്നുവെന്നു നമുക്കു എളുപ്പത്തിൽ ഊഹിക്കാം. ചെറുപ്രായത്തിൽ ക്രിസ്തുവിന്റെ പേർ കേൾക്കുമ്പോഴെല്ലാം താൻ ഭയപ്പെട്ടു നടുങ്ങിയതിനെപ്പററി പിൽകാലത്തു അദ്ദേഹംതന്നെ പറഞ്ഞിട്ടുണ്ടു. പുണ്യക്രിയകളാൽ മാത്രം ദൈവത്തെ തൃപ്തിപ്പെടുത്തുവാൻ കഴിയുന്നതല്ലെന്നുള്ള വാസ്തവം സത്യനിഷ്ഠയുള്ളവനായ ലൂഥർ ചെറുപ്രായത്തിൽ തന്നെ മനസ്സിലാക്കി. ഇതിനാൽ ലൂഥറിനു ദൈവത്തെപ്പററി ഒരു ഭയം ഉണ്ടായിരുന്നു. ഇളംപ്രായത്തിൽ ദൈവകോപത്തിനും ശിക്ഷാവിധിക്കും ഇടയായേക്കാമെന്ന ഭയന്നു അവശ്യം പരിഹാരമായി വേണ്ടിയ പുണ്യപ്രവൃത്തികൾ എന്തെല്ലാമെന്നു അന്വേഷിച്ചു മൂഢഭക്തിക്കു അദ്ദേഹം വിധേയനായിത്തീൎന്നു.

ലൂഥർ പല പള്ളിക്കൂടങ്ങളിൽ പഠിച്ചു. തന്റെ പതിനാലാം വയസ്സിൽ മാൻസ്ഫീൽഡ് വിട്ടു ഉയൎന്ന

വിദ്യാഭ്യാസത്തിലേക്കായി മാഗ്ഡെബർഗ്ഗ് (Magdeburg) എന്ന വലിയ പട്ടണത്തിലേക്കുപോയി. ഈ പട്ടണത്തിൽ വളരെ മോടിയായ ദേവാലയങ്ങളും അതിവിശിഷ്ടമായ ആരാധനകളും ധാരാളമായുണ്ടായിരുന്നു. തിരുസഭ എത്രത്തോളം ശക്തിയും മഹിമയുമുള്ളതെന്ന് അദ്ദേഹം ഇവിടെ വന്നതിനുശേഷം അധികമായി മനസ്സിലാക്കി. ഈ പട്ടണത്തിൽ അദ്ദേഹം കണ്ട ഒരു കാഴ്ച മരണപര്യന്തം അദ്ദേഹത്തിന്റെ മനസ്സിൽ നല്ലവണ്ണം പതിഞ്ഞിരുന്നു. അതായതു തന്റെ ആത്മാവിനെ രക്ഷിക്കുന്നതിനുവേണ്ടി സന്യാസിയായിത്തീർന്ന ഒരു യുവരാജാവ് ആ നഗരത്തിന്റെ തെരുവീഥികളിൽ അലഞ്ഞു നടന്നുകൊണ്ടിരുന്നു. കഠിന തപസ്സുമൂലം അയാളുടെ ശരീരം മെലിഞ്ഞു എല്ലും തോലുമായിത്തീർന്നിരുന്നു. ഭിക്ഷ ലഭിച്ച സാധനങ്ങൾ നിറഞ്ഞ ഒരു ചാക്കു ചുമലിൽ വഹിച്ചുകൊണ്ടു നടന്നതിനാൽ മുതുകു കൂനിപ്പോയിരുന്നു. അവൻ നടക്കുമ്പോൾ തന്റെ പിന്നിൽ മറെറാരുവൻ വന്നു തന്നെ ചമ്മട്ടികൊണ്ട് അടിച്ചുകൊണ്ടിരിക്കണമെന്നു ഏർപ്പാടുചെയ്തിരുന്നു. ഇതു കാണാനിടയായ ലൂഥർ കൃപാപൂർണ്ണനായ ദൈവത്തെ പ്രാപിക്കുവാൻ സന്യാസമാർഗ്ഗംതന്നെ നല്ലവഴി എന്നു നിരൂപിക്കാൻ തുടങ്ങി.

ആ പട്ടണത്തിലെ പള്ളിക്കൂടത്തിൽ പഠിപ്പിച്ചിരുന്ന അദ്ധ്യാപകന്മാരുടെ സഹായംമൂലം ജർമ്മൻ ഭാഷയിലുള്ള വേദപുസ്തകത്തിന്റെ ഒരു ഭാഗം ലൂഥറിന്റെ കയ്യിൽ കിട്ടി. അക്കാലത്തു ഇംഗ്ലണ്ടുദേശത്തിൽ മാത്രം സഭാംഗങ്ങൾ വേദപുസ്തകം വായിക്കാൻ പാടില്ലെന്നുള്ള ചട്ടം ഉണ്ടായിരുന്നു. വേദഭാഗം പഠിച്ചതിനുശേഷവും ലൂഥറിന്റെ മനസ്സിലുണ്ടായിരുന്ന ഭയം നീങ്ങിയില്ല.

മഗ്ദെബർഗ്ഗ് പട്ടണത്തിൽ കുറച്ചുകാലം കൂടി താമസിച്ചിരുന്നുവെങ്കിൽ ലൂഥർ അവിടെ വെച്ചു തന്നെ സന്യാസിയായിത്തീരുമായിരുന്നു. തന്റെ മകൻ സൎക്കാർ ഉദ്യോഗം സ്വീകരിച്ചാൽ ധനാഭിവൃദ്ധിക്കുവഴിയുണ്ടെന്നു കരുതി ലൂഥറിന്റെ പിതാവ് സ്വപുത്രനെ തന്റെ ജനനസ്ഥലമായ തുരിങ്കിയ (Thuringiya) നാട്ടിന്റെ തലസ്ഥാനനഗരമായ ഐസ്നാക്ക് പട്ടണത്തിലേക്കു അയച്ചു. അവിടെ അദ്ദേഹം ധനവാന്മാരും നഗരസഭാംഗങ്ങളുമായ രണ്ടു ബന്ധുജനങ്ങളുടെ വീട്ടിൽ മാറിമാറി താമസിച്ചുകൊണ്ടിരുന്നു. ഇവിടെവെച്ചത്രെ സൌഭാഗ്യകരമായ ഒരു ജീവിതം അദ്ദേഹം ആരംഭിച്ചതു്. ഭാൎയ്യാഭൎത്താക്കന്മാർ സ്നേഹമായും ശാന്തമായും ജീവിക്കുന്നതുമൂലം കുടുംബജീവിതം എത്രത്തോളം അനുഗ്രഹപ്രദമായിരിക്കുമെന്നു് അദ്ദേഹം ഗ്രഹിച്ചു. അക്കാലത്തെ നാഗരികത്വം, അറിവ്, ശില്പകലാസാമൎത്ഥ്യം എന്നിവ ഈ രണ്ടു ഭവനങ്ങളിലും ലൂഥറിനു് കാണ്മാൻ സംഗതിയായി. പ്രകൃതിസൌന്ദൎയ്യത്തെ അനുഭവിക്കുവാൻ കഴിഞ്ഞിരുന്ന അദ്ദേഹത്തിനു് ഐസ്നാക്കിന്റെ പ്രാന്തപ്രദേശങ്ങളിലുള്ള കാടുകളും മലകളും വളരെ സന്തോഷപ്രദമായിരുന്നു. പലപ്പോഴും അവിടെ അയാൾ നടക്കുവാൻ പോകുക പതിവായിരുന്നു. ഐസ്നാക്കിന്റെ സമീപത്തിൽ വാട്ട്ബർഗ്ഗ് (Wart-burg) എന്ന പേരോടു കൂടി ഒരു കോട്ടയുണ്ടു്. ഈ കോട്ടയുടെ സമീപത്തു തന്റെ ബന്ധുക്കളിൽ ചിലർ ചേൎന്നു് ഒരു സന്യാസിമഠം നടത്തുന്നുണ്ടെന്നു് അറിഞ്ഞപ്പോൾ സന്യാസിയായിത്തീരണമെന്നു് മുമ്പുതന്നെ തനിക്കുണ്ടായിരുന്ന ആഗ്രഹം വീണ്ടും അധികരിച്ചു തുടങ്ങി.

൧൫൦൧-ാം വൎഷത്തിൽ ലൂഥർ ഐസ്നാക്ക് പട്ടണം വിട്ടു് എർഫർട്ട് (Erfurt) സൎവ്വകലാശാല

യിലെ പ്രവേശകവകുപ്പിൽ ചേൎന്നതോടുകൂടി മനുഷ്യജീവിതത്തിന്റെ ചുരുങ്ങിയ കാലയളവിനെയും മരണത്തിന്നു ശേഷമുള്ള ന്യായവിധിയെയും പറ്റിയുള്ള ചിന്തകൾ വീണ്ടും അദ്ദേഹത്തിന്റെ മനസ്സിൽ സ്ഥാനം പിടിച്ചു. ഏർഫൂർട്ട് (Erfurt) സർവ്വകലാശാല ജൎമ്മനിദേശത്തിലുള്ള സ്ഥാപനങ്ങളിൽ ഏറ്റവും മാഹാത്മ്യമേറിയതായിരുന്നു. അക്കാലത്തെ നിയമപ്രകാരം ആദ്യത്തെ അഞ്ചുവൎഷങ്ങളിൽ ലത്തീൻഭാഷ, തത്വശാസ്ത്രം, പ്രകൃതിശാസ്ത്രം, വേദശാസ്ത്രം മുതലായ വിഷയങ്ങൾ ലൂഥർ പഠിച്ചു. ആ കലാശാലയിൽ പഠിച്ചിരുന്ന എല്ലാ വിദ്യാൎത്ഥികളെക്കാളും ലൂഥർ മികച്ചവനായിരുന്നു. വിളയാൻപോകുന്ന ധാന്യത്തിന്റെ കരുത്ത് മുളയിൽ അറിയാമല്ലോ.

ഇരുപത്തിരണ്ടുവയസ്സുള്ള യുവാവായ ലൂഥർ എം.എ പരീക്ഷ ജയിച്ചു. ആ കലാശാലയിൽ തന്നെ തത്വശാസ്ത്രാദ്ധ്യാപകനായതിന്നു ശേഷം ൧൫൦൫-ൽ അദ്ദേഹം ന്യായശാസ്ത്രം പഠിക്കുവാൻ ആരംഭിച്ചു. ഇതിലും അദ്ദേഹം വളരെ സമൎത്ഥനായിത്തീൎന്നു. അദ്ദേഹത്തിന്റെ സഹപാഠികൾ അദ്ദേഹത്തെ വളരെ സ്നേഹിച്ചു. സകല കാൎയ്യങ്ങളും അദ്ദേഹത്തിന്നു അനുകൂലമായി നടന്നുവന്ന ആ കാലത്തിൽ വിചാരിച്ചിരിക്കാതെ അദ്ദേഹത്തിന്റെ ജീവിതത്തെ സാരമായി വ്യത്യാസപ്പെടുത്തിയ ഒരു സംഭവം നടന്നു.



# അദ്ധ്യായം ൨

## (ലൂഥറിന്റെ അദ്ധ്യയനം)

"സുവിശേഷത്തെക്കുറിച്ചു എനിക്കു ലജ്ജയില്ല; വിശ്വസിക്കുന്ന ഏവൎക്കും ആദ്യം യെഹൂദന്നും പിന്നെ യവനന്നും അതു രക്ഷെക്കായി ദൈവശക്തിയാകുന്നുവല്ലൊ. അതിൽ ദൈവത്തിന്റെ നീതി വിശ്വാസം ഹേതുവായും വിശ്വാസത്തിന്നായി കൊണ്ടും വെളിപ്പെടുന്നു. നീതിമാൻ വിശ്വാസത്താൽ ജീവിക്കും എന്നു എഴുതിയിരിക്കുന്നുവല്ലൊ........" (റോമർ ൧: ൧൬, ൧൭.)

൧൫൦൫-ാമാണ്ടു തന്റെ മാതാപിതാക്കന്മാരെ സന്ദൎശിച്ചു മടങ്ങി ഏൎഫുൎട്ട് (Erfurt)ന്നു പോകുന്നവഴിയിൽ ജൂലൈമാസം ൨-ാനു- പൊടുന്നനെ ഒരു കൊടുങ്കാറ്റുണ്ടായി ഒരു വലിയ ഇടി ലൂഥറിന്റെ കാല്ക്കൽ വെട്ടി. തന്മൂലം നടുങ്ങിയ ലൂഥർ മുട്ടുകുത്തി "പരിശുദ്ധ അന്നമ്മാളെ, രക്ഷിക്കേണമേ, ഞാൻ സന്യാസിയാകാം" എന്നലറിക്കരഞ്ഞു. ഈ പ്രതിജ്ഞ അദ്ദേഹം പൊടുന്നനവേ ചെയ്വാൻ കാരണമെന്തു? അദ്ദേഹംകൂടി അതിനെപ്പറ്റി ആശ്ചൎയ്യപ്പെട്ടു വ്യസനിച്ചിട്ടുണ്ടു. ദൈവപ്രീതി ലഭ്യമാകുന്നതിന്നു സന്യാസിയായിത്തീരുകയെന്നുള്ളതു ഒരു ശരിയായ വഴിയെന്നു അദ്ദേഹം മുമ്പുതന്നെ വിചാരിച്ചുപോന്നിരുന്നുവെങ്കിലും ആ കാലത്തു സന്യാസിയാകുന്നതിനെപ്പറ്റി അദ്ദേഹം അധികമായി ചിന്തിച്ചിരുന്നില്ല. പൌലൊസു അപ്പൊസ്തലൻ ദമസ്കോസിലേക്കു പോകുന്നവഴിയിൽ ദൈവദൎശനം കണ്ടതുപോലെ ലൂഥരും മിന്നൽ വെളിച്ചത്തിൽ ദൈവത്തെ കണ്ടുവെന്നു

അനുമാനിക്കാം. ഈ ദർശനം അദ്ദേഹത്തിന്റെ പാപാവസ്ഥയെ അദ്ദേഹത്തിനു കാണിച്ചു. അതിന്റെ നിവാരണത്തിനു സന്യാസം മാത്രമാണു ശരിയായമാർഗ്ഗം എന്നു വിചാരിച്ചു. ഈ പ്രതിജ്ഞയ്ക്കു ശേഷം രണ്ടാഴ്ചവട്ടത്തോളം അദ്ദേഹം അതിനെപ്പററി മാത്രം ചിന്തിച്ചുകൊണ്ടിരുന്നു. ഇതറിഞ്ഞ അദ്ദേഹത്തിന്റെ സഖാക്കളിൽ ചിലർ അദ്ദേഹത്തെ ആ ഉദ്യമത്തിൽ നിന്നു വിരമിപ്പിക്കുന്നതിനു് വളരെ ശ്രമിച്ചു. ലൂഥറിന്റെ പിതാവും അദ്ദേഹം സന്യാസിയാകുന്നതിനു് താൻ ഒരിക്കലും സമ്മതിക്കയില്ലെന്നും പിതാവിന്റെ വാക്കു് അവഗണിച്ചു സന്യാസിയാകുന്ന പക്ഷം മാതാപിതാക്കന്മാരെ വിട്ടുപിരിയേണ്ടിവരുമെന്നും അറിയിച്ചു. എന്നാൽ ലൂഥർ താൻ ശരിയെന്നു കണ്ടതിനെ വിടുന്നതിനോ തന്റെ പ്രതിജ്ഞയെ ലംഘിക്കുന്നതിനോ ഒരിക്കലും സമ്മതിച്ചില്ല. അദ്ദേഹത്തിന്റെ സത്യസന്ധതയും ഉത്തരവാദിത്വബോധവും ഈ വിഷയത്തിൽ വിജയം നേടി. വിദ്യാപണ്ഡിതനും ന്യായശാസ്ത്രിയുമായ ലൂഥർ ൧൫൦൫-ാമാണ്ടു് ജൂലൈ മാസം ൧൭-ാം നു- എർഫർട്ടി (Erfurt) ലുള്ള അഗസ്റ്റീൻ സന്യാസിമഠത്തിലെ മേധാവികളുടെ മുമ്പിൽ ഹാജരായി അയാളെ സന്യാസിയായി സ്വീകരിക്കണമെന്നു അഭ്യർത്ഥിച്ചു.

ലൂഥർ കുറെക്കാലം പരീക്ഷണാർത്ഥം സന്യാസിയായിരുന്നതിനുശേഷം ൧൫൦൬-ൽ തന്നെത്തന്നെ സദാകാലത്തേക്കും 'സന്യാസിയായി' ദത്തംചെയ്യുന്ന ഒരു മഹാപ്രതിജ്ഞചെയ്തു. ഭയങ്കരമായ ഉപവാസങ്ങളാലും എളിയ സേവനങ്ങളാലും ലൂഥർ തന്റെ പാപങ്ങൾക്കു വിമോചനംസിദ്ധിച്ചു് കാരുണ്യമൂർത്തിയായ ദൈവത്തോടു പററിച്ചേരുവാൻ ഉദ്യമിച്ചു. "ഒരു മനുഷ്യനു് സന്യാസത്തി

ങ്കളാൽ മോക്ഷം പ്രാപിക്കുവാൻ കഴിവുള്ളപക്ഷം എനിക്കു് നിർച്ചയായി അതു സാധിക്കാമായിരുന്നു" എന്നാണ് പിൽകാലത്തു് അദ്ദേഹം പറഞ്ഞതു്. സന്യാസിമഠത്തിലെ മേധാവികളുടെ കല്പന പ്രകാരം അദ്ദേഹം വേദശാസ്ത്രം പഠിച്ചു് പട്ടക്കാരനായി മററുള്ളവരുടെ ആത്മരക്ഷക്കായി പ്രയത്നിച്ചുകൊണ്ടിരുന്നകാലത്തു് തന്റെ ഹൃദയം ക്ഷീണിച്ചു തളൎന്നുപോകുകയും ആത്മവിശ്വാസമില്ലാതാകയും ചെയ്തു. വേദശാസ്ത്രം പഠിക്കുമ്പോഴും "മുൻനിൎണ്ണയം" (Predestination) എന്ന ഉപദേശത്തെക്കുറിച്ചു അദ്ദേഹം അധികമായി വിചിന്തനംചെയ്തു. ചിലരെ മോക്ഷത്തിലേക്കായും ചിലരെ നരകത്തിലേക്കായും ദൈവം മുമ്പുകൂട്ടിത്തന്നെ നിയമിച്ചാക്കിട്ടുണ്ടു് എന്നത്രെ ആ ഉപദേശം. ഒരു വിധത്തിലും തനിക്കു ഹൃദയശാന്തി ലഭിക്കാതിരുന്നതുകൊണ്ടു നരകത്തിലേക്കായി ദൈവം തന്നെ നിയോഗിച്ചിരിക്കുന്നുവോയെന്നുള്ള സംശയം അദ്ദേഹത്തിന്റെ മനസ്സിലുദിച്ചു. ഈ ഘട്ടത്തിൽ നരകവേദനകളെക്കുറിച്ചുള്ള ഭയം അദ്ദേഹത്തിനുണ്ടായി എന്നുമാത്രമല്ല, ചഞ്ചലമാനസനായി ദൈവത്തെ ദ്വേഷിക്കുന്നതിനും കൂടി പ്രേരിതനായി.

കൊടിക്കള്ളിയുള്ള ഇടത്തിൽ കോവൈപ്പെടിയുമുണ്ടു്" എന്നു് തമിഴിൽ ഒരു പഴഞ്ചൊല്ലുണ്ടു്. അതുപോലെ ലൂഥരുടെ മനോവേദനയുടെ അത്യുച്ചസ്ഥാനത്തു് അദ്ദേഹത്തിനു് സഹായവും ലഭിച്ചു. ലൂഥർ അംഗമായിരുന്ന അഗസ്റ്റീൻ സന്യാസാശ്രമക്കാരുടെ മേൽവിചാരകനായിരുന്ന സ്റ്റോപിത്സ് (Staupitz) എന്ന മഹാൻ ഒരിക്കൽ ആ മഠത്തിൽ വരുവാൻ സംഗതിയായി. അദ്ദേഹം മഹാമനസ്കതയും ദൈവഭക്തിയും ആത്മീയകാൎയ്യങ്ങളിൽ അനുഭവജ്ഞാനവുമുള്ള ഒരു പട്ടക്കാരനായിരുന്നു. അക്കാലത്തു് പട്ടക്കാരിൽ അധികംപേരും പുതിയനിയമം മുഴു

ഭാഷയിൽ പഠിക്കുന്നവരല്ലായിരുന്നു. എന്നാൽ ഇദ്ദേഹമാകട്ടെ, ഗ്രേക്ക് ഭാഷയിൽ പുതിയ നിയമം വായിച്ച് ക്രൂശിൽ തറയ്ക്കപ്പെട്ട ക്രിസ്തുവിനെ ധ്യാനിക്കുന്നതിലും ദിവ്യരക്ഷകനെ ഭക്തിയോടെ ആരാധിക്കുന്നതിലും ഉത്സുകനായിരുന്നു.

പ്രത്യാശയററിരുന്ന ലൂഥറിൻെറ ആത്മീയനിലയെപ്പററി അറിഞ്ഞപ്പോൾ, ക്രൂശിൽമരിച്ച ക്രിസ്തുവിനെ അദ്ദേഹത്തിനു കാണിച്ച് കൊടുത്ത് "നീ ക്രിസ്തുവിനെ മുറുകെപിടിച്ചുകൊള്ളുക. അവനിൽ ജ്ഞാനത്തിൻെറയും പരിജ്ഞാനത്തിൻെറയും നിക്ഷേപങ്ങളൊക്കെയും ഗുപ്തമായിരിക്കുന്നു" (കൊലൊ. ൨, ൩) എന്നു അദ്ദേഹം ലൂഥറിനോടു പറഞ്ഞു.

തൻെറ സ്വന്ത പാപങ്ങളെ എങ്ങനെ ജയിക്കാമെന്നുള്ള ചോദ്യത്തിനു് സ്റ്റൗപിത്ത്സിൻെറ മറുപടി അത്ര ശരിയായില്ലെങ്കിലും അതുമൂലം ലൂഥറിനു സ്വല്പം ശാന്തതയും സമാധാനവും ലഭിച്ചു. അതുമാത്രമല്ല, പുതിയ നിയമത്തെയും ക്രിസ്തുവിനെയും കുറിച്ച് അതിൽ പറഞ്ഞിരിക്കുന്നതിനെ പരാമർശിച്ചുകൊണ്ട് ഗാഢമായി അദ്ദേഹം ചിന്തിക്കുവാൻ തുടങ്ങി. ഇതുമുതൽ ലൂഥർ സ്റ്റൗപിത്ത്സിനെ തൻെറ ഉത്തമ സഹായി എന്നു കരുതി എപ്പോഴും നന്ദിയോടെ അദ്ദേഹത്തെ അനുസ്മരിക്കുവാൻ പ്രേരിതനായി.

സ്റ്റൗപിത്ത്സ് മറെറാരു വിധത്തിലും ലൂഥർക്ക് സഹായിയായിരുന്നു. വ്യർത്ഥചിന്തകളാൽ നശിച്ചുപോകാതെ അതിൽനിന്നും തടയുവാൻ ഭിന്നാഭിപ്രായക്കാരനായ ഈ സന്യാസിയെ ഇനിയും അധികകാലം പ്രസ്തുത ആശ്രമത്തിൽ താമസിപ്പിക്കാതെ വിററൻബർഗ്ഗ്

(Wittenburg) സർവ്വകലാശാലയിൽ ഒഴിവായിരുന്ന തത്വശാസ്ത്രപണ്ഡിതർ വേലയ്ക്കു നിയമിച്ചു. ഇപ്രകാരം ലൂഥർ വിററൻബർഗ്ഗിൽ ഉള്ള അഗസ്തീന്യാശ്രമത്തിൽ ൧൫൦൮-ൽ വന്നുചേർന്നു. സർവ്വകലാശാലയിൽ തത്വശാസ്ത്രപണ്ഡിതനായി ജോലിനോക്കിയതോടുകൂടി തന്റെ വേദശാസ്ത്രജ്ഞാനം വർദ്ധിക്കുവാൻ സംഗതിയായി. കലാശാലയിലെ ഉപന്യാസങ്ങളിൽ "നീതി" എന്ന വിഷയത്തെപ്പററി അരിസ്റ്റോട്ടിൽ (Aristotle) എന്നു് പുരാതന ഗ്രീക്കു തത്വജ്ഞാനി എഴുതിയ ഒരു ഗ്രന്ഥത്തെ വിസ്തരിക്കുമ്പോൾ പുതിയ നിയമത്തിൽ നീതിയെപ്പററി എന്തുപറയുന്നുവെന്നു് പരിശോധിക്കേണ്ടതായി വന്നു. ഇതിലേക്കു പ്രത്യേകമായി റോമാലേഖനം താല്പര്യത്തോടുകൂടി വായിക്കേണ്ടിയിരുന്നു. പുതിയ നിയമത്തിലടങ്ങിയ സുവിശേഷത്തിന്റെ സാരാംശം അറിയുന്നതിനു് ഇതു് ഒരു ശരിയായ മാനദണ്ഡമായി ഭവിച്ചു.

൧൫൧൧-ൽ ലൂഥർ റോമാപട്ടണത്തിലേക്കു പോകുമ്പോൾ സുവിശേഷ ഘോഷണവിഷയത്തിൽ അതുവരെ അദ്ദേഹത്തിനു പൂർണ്ണവെളിച്ചം ലഭിച്ചിരുന്നില്ല. എന്തുകൊണ്ടെന്നാൽ മററു ഭക്തിയുള്ള റോമസഭക്കാരെപ്പോലെ ഇദ്ദേഹവും തനിക്കു ആത്മനിർവൃതിയും പുണ്യവും സമ്പാദിക്കുന്നതിനു അപ്പോസ്തലന്മാരുടെ കല്ലറകളെ ദർശിച്ചു് റോമാപുരിയിൽ "പീലാത്തോസിന്റെ ഗോവണി"യിൽകൂടി മുഴങ്കാൽ ഊന്നി കയറി. പീലാത്തോസിന്റെ പടിക്കെട്ടിനെ ദൈവദൂതന്മാർ യെരുശലേമിൽ നിന്നു് റോമാപുരിക്കു കൊണ്ടുവന്നുവെന്നും അതിൽകൂടി ഒരുവൻ മുട്ടിന്മേൽകയറി ഓരോപടിയിലും കർത്താവിന്റെ പ്രാർത്ഥന ഉരുവിട്ടാൽ ആ ഓരോപടിയിലും ഓരോ

ആത്മാവിനെ ശുദ്ധീകരണ സ്ഥലത്തുനിന്നും വിടുവിപ്പാൻ
കഴിയുമെന്നും റോമാസഭ ഉപദേശിച്ചുപോരുന്നു. ആ പടി
ക്കെട്ടിൽ കയറിയതിനുശേഷം ലൂഥറിന്റെ മനസ്സിൽ
"ഇതു സത്യമെന്നു കണ്ടറിഞ്ഞതു ആർ?" എന്നുള്ള
ചോദ്യം ഉണ്ടായി. റോമാപട്ടണത്തെപ്പററി ഉന്നതമായ
അഭിപ്രായങ്ങളോടുകൂടി അവിടെ ചെന്ന ലൂഥർ, ആ
പട്ടണത്തിലെ ദേവാലയ അധികാരികളുടെ ഇടയിൽ
അസഹനീയമായ ദുഷ്ടതകൾ സർവ്വസാധാരണമായിരിക്കു
ന്നതിനെക്കണ്ടു സങ്കടപ്പെട്ടു.

അദ്ദേഹം റോമാപട്ടണം വിട്ടു വിററൻ ബെഗ്ഗ് എന്ന
സ്ഥലത്തു മടങ്ങിവന്ന ശേഷം ൧൫൧൨-ാം വർഷത്തിൽ
"വേദശാസ്ത്രപണ്ഡിതൻ" എന്ന ബിരുദം സമ്പാദിച്ചു.
അപ്പോൾ സ്റ്റോപിത്ത്സ് ആ സർവ്വകലാശാലയിൽ
താൻ ചെയ്തുവന്ന വേദശാസ്ത്രപണ്ഡിതരുടെ ജോലി
തന്റെ ഉത്തമശിഷ്യനായ ലൂഥറിനെ ഏല്പിച്ചു. ഇവിടെ
ആരംഭിച്ച വേദപുസ്തക ഉപന്യാസങ്ങൾ തുടർച്ചയായി
൩൦-വർഷങ്ങളോളം ലൂഥർ നിർവഹിച്ചു. ഒരു ദിവസം
റോമാലേഖനം ൧:൧൭-ൽ നിന്നും അദ്ദേഹം ധ്യാനിക്കു
മ്പോൾ പല നൂററാണ്ടുകളായി മറഞ്ഞുകിടന്നിരുന്ന
രക്ഷയുടെ മാഹാത്മ്യത്തെ കാണത്തക്കവണ്ണം അദ്ദേഹ
ത്തിന്റെ മനോനയനങ്ങൾ പെട്ടെന്നു തുറക്കപ്പെട്ടു.
പാപഭയത്താൽ ചഞ്ചലപ്പെട്ടുകൊണ്ടിരുന്ന അദ്ദേഹ
ത്തിന്റെ ഹൃദയത്തിന് അല്പം ശാന്തതയുണ്ടായി. തള്ള
പ്പശുവിനെ പിരിഞ്ഞു കരഞ്ഞുനടന്നതിനുശേഷം വീണ്ടും
അതിനെ കണ്ടുപിടിച്ച ഒരു പശുക്കിടാവിന്റെ സന്തോ
ഷമാണ് അദ്ദേഹത്തിന് അപ്പോൾ ഉണ്ടായതു് എന്നു
പറയാം. ഒരുവന് സ്വന്തപുണ്യകൃത്യങ്ങളിൽ ആശ്ര

യിച്ചു രക്ഷനേടുവാൻ കഴിയുന്നതല്ല എന്നുള്ള സത്യം അദ്ദേഹം ഗ്രഹിച്ചു. അതു മാത്രമല്ല, പുതിയ നിയമത്തിൽ അതിന് ആധാരമായ മററു വേദവാക്യങ്ങളും ഉള്ളതിനെയും അയാൾ കണ്ടുപിടിച്ചു. മറെറാരുവിധത്തിൽ പറഞ്ഞാൽ ദൈവം സ്നേഹംനിറഞ്ഞ പിതാവു് എന്നും അവിടുത്തെ നീതിയും കൃപയും കൊണ്ടു് മാത്രമാണു് തന്റെ പുത്രനായ യേശുക്രിസ്തുവിനെ ഈ ലോകത്തിൽ അയച്ചതു് എന്നും അവന്റെ ഉപദേശങ്ങളാലും ജീവിതത്താലും, ത്യാഗാത്മകമായ ബലിയാലും, ഉയിർത്തെഴുന്നേല്പിനാലും തന്റെ സ്നേഹത്തെ വെളിപ്പെടുത്തി എന്നും ഉള്ളതു് അദ്ദേഹം കണ്ടറിഞ്ഞു. ആകയാൽ യാതൊരുത്തൻ സത്യമനസ്താപത്തോടും ക്രിസ്തുമൂലമായി വെളിപ്പെട്ട ദൈവസ്നേഹത്തെ ആധാരമാക്കിയുള്ള വിശ്വാസത്തോടും ഒരു പൈതൽ തന്റെ പിതാവിനെ പററിച്ചേരുന്നതുപോലെ ദൈവത്തോടുചേർന്നു് തന്റെ ദിനംപ്രതിയുള്ള പാപങ്ങൾക്കായി വിമോചനം ആഗ്രഹിച്ചു അന്വേഷിക്കുന്നുവോ, സ്നേഹമയനായ ദൈവം ക്രിസ്തുമൂലം അവന്റെ പാപങ്ങളെല്ലാം ക്ഷമിച്ചു് അവനെ നീതിമാനാക്കിത്തീർക്കുന്നുവെന്നും അപ്പോൾ അവൻ ദൈവപൈതലായി, വിശ്വാസത്താൽ ദൈവകൃപ അനുഭവിച്ചു രക്ഷാനിർണ്ണായത്തോടുകൂടി ജീവിക്കുന്നുവെന്നും അദ്ദേഹത്തിനു നല്ലവണ്ണം മനസ്സിലായി. ദൈവകൃപയ്ക്കും വിശ്വാസത്തിനുമുള്ള ഈ സംബന്ധത്തെ ലൂഥർ മുഖ്യമായി മനസ്സിലാക്കിയ നവീനോപദേശം. ഇതത്രെ റോമാസഭയുടെ ഉപദേശങ്ങൾക്കു് എതിരായി സുവിശേഷസഭകൾക്കു രക്ഷയെപ്പററിയുള്ള സിദ്ധാന്തം.

ഈ പ്രത്യാശ ഒരു മനുഷ്യനെ സൽകൃത്യങ്ങളിൽ നിന്നു ഒഴിച്ചുവിടുന്നില്ല. സൽപ്രവൃത്തികളാൽ ഒരുത്തനും

നീതിമാനാക്കപ്പെടുന്നില്ലെങ്കിലും നീതിമാനാക്കപ്പെട്ടവൻ സ്വയമേവ സൽപ്രവൃത്തികൾ ചെയ്യുന്നു. "ഫലങ്ങൾ ഒരു മരത്തെ നല്ല മരമാക്കുന്നില്ല; നല്ല മരമോ നല്ല കനികളെ കൊടുക്കും" എന്നത്രെ ലൂഥർ ഇടവിടാതെ ഇതിനെപ്പററി പറഞ്ഞ ഉപമ.

തമിഴിൽ തർജ്ജിമ ചെയ്യിട്ടുള്ള ലൂഥറിന്റെ ഗ്രന്ഥങ്ങളിൽ ഒന്നു് അദ്ദേഹം എഴുതിയ റോമാലേഖനവ്യാഖ്യാനമത്രെ. ജോൺവെസ്‌ലി, രക്ഷാവഴി കണ്ടറിയുന്നതിനു് ഈ വ്യാഖ്യാനത്തിന്റെ ഇംഗ്ലീഷ് തർജ്ജിമയെ ദൈവം ഒരു മുഖാന്തിരമാക്കിത്തീർത്തു.

രക്ഷയെപ്പററി വേദപുസ്തകം സ്പഷ്ടമാക്കിയിട്ടുള്ള മാർഗ്ഗം ലൂഥർ വീണ്ടും കണ്ടറിഞ്ഞതിനാൽ താഴെവരുന്ന മൂന്നുവിധ ഫലങ്ങൾ ഉണ്ടായി.

ഒന്നാമതായി, റോമാസഭയുടെ പ്രമാണങ്ങൾക്കു അന്ത്യലാക്കായിരുന്നതു് ഏതോ അതു് ഉത്തമക്രിസ്ത്യാനിക്കു് അനുഭവപടിയായിത്തീർന്നു. അക്കാലത്തു് റോമാസഭയിലെ ക്രിസ്ത്യാനികൾ നീതി സമ്പാദിക്കുവാൻ തങ്ങളുടെ ജീവിതകാലം മുഴുവൻ സൽകൃത്യങ്ങൾ ചെയ്തിട്ടും ആ ലക്ഷ്യത്തിൽ എത്തിച്ചേരുന്നു എന്നു് ഒരു നിശ്ചയവുമില്ലാതെയിരുന്നു. ലൂഥറാകട്ടെ പാപമോചനംമൂലം ലഭിക്കുന്ന നീതി ഓരോദിവസവും അനുതാപത്താലും വിശ്വാസത്താലും പ്രാപിക്കുവാൻ കഴിയുമെന്നുള്ള നിശ്ചയത്താൽ ഉത്സാഹവും ബലവും ലഭിക്കുമെന്നു കാണിച്ചു.

രണ്ടാമതു്, മേല്പറഞ്ഞ കാരണത്താൽ വിശ്വാസം മാത്രമല്ല, അതേവരെ നിലവിലിരുന്ന ക്രൈസ്തവജീവിതരീതിയും മാറിപ്പോയി. ദൈവത്തെ പ്രീതിപ്പെടുത്തുവാൻ ഓരോരുത്തരും സന്ന്യാസിവേഷം ധരിച്ചു്, ഗുരുവായി

തപസ്സുചെയ്തു്, ലോകത്തെവിട്ടു ഓടുന്നതു ഉത്തമവഴിയല്ല. ഈ ലോകത്തിൽ ഒരു മനുഷ്യൻ ഏതു ഉദ്യോഗത്തിനു വിളിക്കപ്പെടുന്നുവോ ആ തുറയിൽ സത്യത്തോടും പവിത്രതയോടുംകൂടി ഇരിക്കുന്നതത്രെ ഉത്തമജീവിതം എന്നു മനസ്സിലായി. ഒരു എളിയ തൊഴിലാളി തന്റെ ജോലിയിൽ വിശ്വസ്തതയോടും സാമർത്ഥ്യത്തോടും കാണപ്പെട്ടാൽ അതു ദൈവമുമ്പാകെ ഒരു സന്ന്യാസിയുടെയോ, അഥവാ ഒരു പട്ടക്കാരന്റെയോ ജോലിക്കു സമം തന്നെയാണു് എന്നു കണ്ടുപിടിച്ചു. ഇപ്രകാരം ലൂഥർ ലോകത്തിൽ കാണപ്പെട്ട പലവിധ ജോലികളെ ഉയർത്തി സമമാക്കിയതിനാൽ തിരുസഭയ്ക്കു അപ്രമേയമായ ഒരു മാനമത്രെ നൽകിയതു്. മൂന്നാമതു്, നീതിമാനായിത്തീരുന്നതിനെ സംബന്ധിച്ചുള്ള ഉപദേശത്താൽ ദൈവത്തിനും മനുഷ്യർക്കും തമ്മിൽ നേരിട്ടുള്ള സംബന്ധം വീണ്ടും സ്പഷ്ടമായി കാണപ്പെട്ടു. മനുഷ്യാത്മാക്കളെ ഭയങ്കരമായ കെട്ടുപാടിൽ അകപ്പെടുത്തിയ പോപ്പിന്റെ അധികാരവും, സഭാചട്ടങ്ങളും, ആചാരങ്ങളും, വിശുദ്ധവസ്തുക്കളും, ഏഴു ദൈവീകകൂദാശകളും (Sacraments), പാപങ്ങളെ ഓരോന്നായി ഏററുപറയുന്നതും, പട്ടക്കാരനെക്കൂടാതെ രക്ഷയില്ല എന്നുള്ള വാദവും കന്യക മറിയയും, അന്നമ്മാളും മററു വിശുദ്ധന്മാരും നമുക്കായി ദൈവത്തോടു ചെയ്യുന്ന അപേക്ഷകളും അനാവശ്യം എന്നു തള്ളപ്പെട്ടു.

ഉഗ്രനരകവാതിൽ അടച്ചതു ആരു്? അടയ്ക്കപ്പെട്ട മോക്ഷപാതയുടെ സ്വർണ്ണകവാടം തുറന്നതു് ആരു്? സകല മനുഷ്യരെയും നിത്യാഗ്നിക്കിരയാക്കത്തക്കവണ്ണം ഒരുങ്ങിയിറങ്ങിയ ചണ്ഡാളപ്പിശാചിനെ തോല്പിച്ചതാരു്? നന്ദികെട്ട മഹാപാപികൾക്കു നിത്യാനന്ദ

ഭാഗ്യം ലഭിക്കേണ്ടതിന്ന എളിയ മനുഷ്യനായി അവതരിച്ച് സത്യത്തെ ഉപദേശിച്ച പാപികൾക്കവേണ്ടി മദ്ധ്യസ്ഥത വഹിച്ചതാര്? വരുവാനുള്ള ദൈവനീതിയിൽ ശിക്ഷാവിധിയെ മനസ്സിലാക്കി കൊടിയ വേദനയോടുകൂടി പഞ്ചമുറിവുകൾ ഏൽക്കത്തക്കവണ്ണം ക്രൂശിൽ പ്രാണത്യാഗം ചെയ്തതാര്? വിശുദ്ധന്മാരോ? ക്രിസ്തുവോ?

ദൈവവചനത്തെ വിശുദ്ധിയോടും തെളിവോടും പ്രസംഗിച്ച് രണ്ടു തിരുവത്താഴ പദാർത്ഥങ്ങളെയും പൊതുജനത്തക്കവണ്ണം വിളിയും പട്ടത്വവും ലഭിച്ച പുരോഹിതന്മാർ ആവശ്യമാണെന്ന സമ്മതിച്ചാൽ തന്നെയും ഓരോ ക്രിസ്ത്യാനിയും നേരിട്ട് ദൈവത്തെ തിരുവചനങ്ങളിൽ തേടിപ്പിടിക്കുന്നതിനും, പാപങ്ങളെ മോചിച്ച് രക്ഷ നൽകുന്ന ദൈവകൃപ സ്വീകരിക്കുന്നതിനും ഭാഗ്യം സിദ്ധിച്ചവരാകുന്നു എന്ന അദ്ദേഹം ഉൽബോധിപ്പിച്ച് ലൂഥറിന്റെ ഈ ഉപദേശങ്ങളുടെ ഫലമായി ക്രിസ്തുവിന്റെ കാലംമുതൽ ഇതുവരെയ്ക്കും ഒരുത്തരും നൽകിയിട്ടില്ലാത്ത സ്വാതന്ത്ര്യം ലോകത്തിന്ന ലഭ്യമായിരിക്കുന്നു എന്ന പറയാം.

# അദ്ധ്യായം 3

## നവീകരണാരംഭം.

"മാനസാന്തരപ്പെടുവിൻ, ദൈവരാജ്യം സമീപിച്ചിരിക്കുന്നു" എന്നു യേശു പ്രസംഗിക്കുവാൻ തുടങ്ങി. (മത്താ ൪: ൧൭)

ആരംഭത്തിൽ ലൂഥർ താൻ രക്ഷാവഴിയെ കണ്ടുപിടിച്ചതിനെപ്പററി സംതൃപ്തിയോടിരുന്നു. ചില കാലങ്ങൾക്കുമുമ്പ് റോമാസഭയിൽ ബെർനാഡ്, അഗസ്തീൻ മുതലായ ഉത്തമഭക്തന്മാർ പഠിപ്പിച്ചുവന്നിരുന്ന ഉപദേശങ്ങളെ താനും അനുസരിച്ച് അദ്ദേഹം ആ സഭയുടെ ഒരു ഉത്തമ അംഗമായിരുന്നുകൊണ്ടു അതിന്റെ എല്ലാ ആചാരങ്ങൾക്കും ചട്ടങ്ങൾക്കും കീഴടങ്ങി സന്യാസിയായി തന്നെ ജീവിതം നയിച്ചുവന്നു. തനിക്കു ലഭിച്ച അനുഭവങ്ങളും ;നവീനാശയങ്ങളും യഥാർത്ഥമാണെന്നുള്ള പൂർണ്ണനിശ്ചയം ഉണ്ടാകുന്നതിനും അപ്രകാരം മററുള്ളവർക്കും അവയെ ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്നതിനും പല വർഷങ്ങൾ വേണ്ടിവന്നു.

൧൫൧൬-ാം വർഷം സർവ്വകലാശാലയിൽ റോമാലേഖനത്തെപ്പററി ഉപന്യാസങ്ങൾ നൽകുന്ന കാലം മുതൽ തുടർച്ചയായി ഈ പുതിയ നിശ്ചയത്തെ പ്രസ്താവിക്കുവാൻ തുടങ്ങി. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ ധാരാളം യുവാക്കന്മാർ കേട്ടു ഗാഢമായി ചിന്തിച്ചു. ഇക്കൂട്ടരിൽ ഒരാളത്രെ പിൽക്കാലത്തു് സ്വീഡൻ രാജ്യത്തെ നവീകരണകർത്താവായ ഒലാവസ് പെട്രി (Olavus Petri). സർവ്വകലാശാല പണ്ഡിതർ എന്ന ജോലിയോടുകൂടിത്തന്നെ അളവില്ലാത്ത ഉത്തരവാദങ്ങളും അദ്ദേഹത്തിന്മേൽ നിക്ഷിപ്തമായി. ആ സ്ഥലത്തെ ഇടവകപ്പട്ടക്കാരന്റെ സ്ഥ

ക്കോയിരുന്നതിനാൽ ലൂഥർ അദ്ദേഹത്തിന്റെ വേലയും ഏറെറടുത്തു. അതോടുകൂടി അഗസ്റ്റീൻ സന്ന്യാസമഠങ്ങളുടെ ഒരു മേധാവിയായി സർക്കീട്ടും മേൽവിചാരണയും ചെയ്യേണ്ടിവന്നു.

ഇത്രവളരെ ജോലികൾക്കിടയിൽ അദ്ദേഹം തനിക്കു ആത്മരക്ഷ സംബന്ധമായി ലഭിച്ച അനുഭവത്തെ ലോകത്തിനു പ്രദാനം ചെയ്യാൻ തക്കവണ്ണം ഒരു സംഭവം നടന്നു.

എല്ലാ അനിത്യശിക്ഷാവിധികളിൽ നിന്നും ആത്മാവിനെ വിമോചിക്കുവാൻ തക്കവണ്ണം പാപമോചനച്ചീട്ട വ്യാപാരത്തെപ്പററിയുണ്ടായ തർക്കമത്രെ അതു. കൃസ്തുയുദ്ധങ്ങൾക്കു പോകുന്നവർക്കെല്ലാം തങ്ങളുടെ പാപങ്ങൾക്കായി "ഇഹലോകത്തിലും ഉത്തരിപ്പുസ്ഥലത്തിലും അനുഭവിക്കേണ്ട ശിക്ഷകളെല്ലാം നീക്കികിട്ടുമെന്നു" മദ്ധ്യകാലങ്ങളിലെ തിരുസഭ ഉപദേശിച്ചിരുന്നു. കൃസ്തുയുദ്ധത്തിനു പോകുവാൻ സാധിക്കാത്തവർ ഒരു നല്ല തുക ദേവാലയത്തിൽ അടച്ചു "അതേപദവി ലഭ്യമാക്കിക്കൊള്ളാമെന്നു ഒരു നിയമവും ഉണ്ടായിരുന്നു. ആരംഭത്തിൽ ദീനക്കാരെയും, അഭ്യസ്ഥവിദ്ധ്യരെയും ഇതിൽനിന്നു ഒഴിവാക്കേണമെന്നുള്ള ഉദ്ദേശത്തോടുകൂടി നിയമം നിലവിൽ കൊണ്ടുവന്നതല്ലാതെ പോപ്പിന്റെ വരുമാനത്തെ ഉദ്ദേശിച്ചു ഉണ്ടാക്കിയതല്ല. എന്നാൽ കാലക്രമേണ ഇതുമൂലം ധാരാളം വരുമാനത്തിനു വഴിയുണ്ടെന്നു കണ്ടുപിടിച്ചപ്പോൾ പിന്നീടു പാപവിമോചനച്ചീട്ടു വില്ക്കുന്നതിനു പണവരുമാനം ഒരു മുഖ്യപ്രേരകശക്തിയായിത്തീർന്നു. കൃസ്തുയുദ്ധങ്ങൾ അവസാനിച്ചശേഷം അതിലേക്കു പോകുന്നതിനുപകരമായി ചില പ്രത്യേക ആണ്ടുകളിൽ റോമാപട്ട

ണത്തിലേക്കു പോകുന്ന തീൎത്ഥയാത്രകൾ ഏൎപ്പെടുത്തി. ആ സമയങ്ങളിൽ ജനങ്ങൾ പൂൎണ്ണ പാപവിമോചനം ലഭ്യമാകുന്നതിനും ആ വൎഷങ്ങളിൽ യാത്രചെയ്‌വാൻ കഴിയാത്തവർ മേല്പറഞ്ഞ വിധത്തിൽ പാപമോചനം വിലയ്ക്കുവാങ്ങിക്കൊള്ളുന്നതിനും ഏൎപ്പാടുകൾ ചെയ്തിരുന്നു. ഈ ചീട്ടുകൾ വാങ്ങിക്കുന്ന ഓരോരുത്തനും താൻ അനിത്യശിക്ഷാവിധിയിൽ നിന്നു വിമോചിതനാകുമെന്നല്ലാതെ നരകത്തിൽ അനുഭവിക്കേണ്ടിയ നിത്യശിക്ഷാവിധിയിൽനിന്നു ഒഴിവുള്ളവനാകുവാൻ കഴികയില്ല എന്നുള്ള ഭയമുണ്ടായിരുന്നതിനാൽ സാധാരണ ജനങ്ങൾ അധികം വിലകൊടുത്തു ഈ ചീട്ടുകൾ വാങ്ങുകയില്ലെന്നു കണ്ടു നിത്യ ശിക്ഷാവിധിയിൽനിന്നു മോചനം നൽകുവാൻ പ്രാപ്തമായ പാപസങ്കീൎത്തനം (കുമ്പസാരം) എന്ന സക്രമെന്തിനോടു ഈ വ്യാപാരത്തെയും സംബന്ധപ്പെടുത്തി. സഭാംഗങ്ങൾക്കു ഇഷ്ടമുള്ള പട്ടക്കാരന്റെ അടുക്കൽ പാപങ്ങളെ ഏറ്റുപറയുവാൻ അനുവാദം സിദ്ധിച്ചതിനാൽ ഈ വിമോചനച്ചീട്ടുകൾ വിലയ്ക്കുവാങ്ങുന്നതിനു വഴിയുണ്ടായി. ഈ ചീട്ടുകളെ വില്ക്കുന്ന വ്യാപാരിയോടുകൂടി എല്ലാ പാപങ്ങളെയും എളുപ്പത്തിൽ ഗണിച്ചു ക്ഷമിക്കുവാൻ കഴിയുന്ന ഒരു പട്ടക്കാരന്റെ അടുത്തുപോകുന്ന സഭാംഗങ്ങൾ വ്യാപാരിയുടെ പക്കൽനിന്നും ചീട്ടുവാങ്ങി അനിത്യശിക്ഷാവിധിയിൽ നിന്നും വിമോചനം ലഭ്യമാക്കും. സാക്ഷാൽ മനസ്താപമില്ലാതെ നടക്കുന്ന പാപ ഏറ്റുപറച്ചിലും മോചനവാക്യങ്ങളും തിരുസഭാനിയമങ്ങൾക്കു വിരോധമായിരുന്നാലും അനുഷ്ഠാനത്തിൽ അതു സാധാരണയായിരുന്നു. ഈ വ്യാപാരംമൂലം പാപമോചനവും നിത്യ മോക്ഷാനന്ദവും പട്ടണത്തിൽ വില്ക്കപ്പെട്ടിരുന്നു എന്നു പറയുന്നതിൽ അസാംഗത്യമില്ല.

ഈ വിധത്തിലുള്ള പാപമോചനച്ചീട്ടു വ്യാപാരമത്രെ റോമാസഭയെ എതിൎക്കുന്നതിന്നു് ലൂഥറിനെ പ്രേരിപ്പിച്ച മറെറാരു സംഗതി. അദ്ദേഹം താമസിച്ചിരുന്നസ്ഥലത്തു് ഈ വ്യാപാരം വളരെ നികൃഷ്ടമായ രീതിയിൽ നടന്നുവന്നിരുന്നു. ബ്രാൻഡൻബെൎഗ്ഗിൽ ആൽബ്രെക്ററ് (Albrecht) എന്ന ഒരു പ്രഭു ഏററവും വലിയ കടക്കാരനും അത്യാഗ്രഹിയുമായിരുന്നു. ഇദ്ദേഹം ൧൫൧൩-ാമാണ്ടു് രണ്ടു് അദ്ധ്യക്ഷ ആധീനങ്ങളെയും അടുത്ത വൎഷത്തിൽ മെൻസ് (Meinz) പ്രഥമ അദ്ധ്യക്ഷ ആധീനത്തെയും സമ്പാദിച്ചു. ജൎമ്മനിദേശത്തെ പ്രഥമ അദ്ധ്യക്ഷ ആധീനങ്ങളിൽ ഇതത്രെ പ്രാധാന്യം വഹിച്ചിരുന്നതു്. ഇതിന്നുവേണ്ടി അവൻ ലിയോ പത്താമൻ (Leo X) എന്ന പോപ്പിന്നു് ഒരു വലിയ തുക കൊടുക്കേണ്ടിയിരുന്നു. തിരുസഭാചട്ടപ്രകാരം ഒരാൾ ഒരേസമയത്തു് പല അദ്ധ്യക്ഷാധീനങ്ങൾ വഹിക്കുവാൻ പാടില്ല. ഈ ചട്ടത്തിൽ നിന്നു തന്നെ വിടുവിക്കത്തക്കവണ്ണം ആൽബ്രെക്ററ് പോപ്പിന്നു കൊടുക്കേണ്ടിയിരുന്ന തുക വളരെയായിരുന്നു. ഈവിധം പോപ്പിന്നു നൽകേണ്ടതായ ൧൦ ലക്ഷം പൊൻനാണയങ്ങൾ കൊടുക്കുവാൻ കെല്പില്ലാത്തവനായിരുന്നതിനാൽ പത്താം ലിയോ ഉത്തര ജൎമ്മനിയുടെ ഒരു വലിയ ഭാഗത്തിന്നു ഒരു ജൂബിലിവൎഷം ഏൎപ്പെടുത്തി. ൮ വൎഷംമാത്രം ആ വ്യാപാരത്തെ നടത്തത്തക്കവണ്ണം ആൽബ്രെക്ററിനെ നിയമിച്ചു.

ഈ വിധത്തിൽ ശേഖരിക്കുന്ന നിധി റോമാപട്ടണത്തിലുള്ള വി. പത്രോസിന്റെ ദേവാലയം പണിയുന്നതിലേക്കാണെന്നു പരസ്യപ്പെടുത്തിയിരുന്നു. എങ്കിലും, രഹസ്യത്തിൽ ആൽബ്രെക്ററ് ആ വരുമാനത്തിൽ പകുതി തന്റെ കടം തീൎക്കുന്നതിലേക്കായി ലഭിക്കുവാൻ ഏൎപ്പാടു

ചെയ്തിരുന്നു. പോപ്പും കടക്കാരനായിരുന്നതിനാൽ അദ്ദേഹത്തിന്നു പണം ഉടനേ ആവശ്യമായിരുന്നു. ഈ വ്യാപാരത്തിൽ വളരെ ആദായം ഉണ്ടായിരുന്നു എങ്കിലും ആൽബ്രെക്ററിന്റെ കടം അടച്ചു തീരുന്നതിനു പല വർഷങ്ങൾ വേണ്ടിയിരുന്നതിനാൽ ആൽബ്രെക്ററിനെ സഹായിക്കുവാൻ പോപ്പിനു് കൊടുക്കേണ്ട തുക താൻ മുൻപേറായി കൊടുക്കാമെന്നും ആ പണം പിന്നീടു പലിശയോടുകൂടി വാങ്ങിക്കൊള്ളാമെന്നും ഒരു വലിയ പണവ്യാപാരി സമ്മതിച്ചു് പോപ്പിൽ നിന്നു് പാപവിമോചനച്ചീട്ടു വിൽക്കുന്നതിനുള്ള അധികാരം വാങ്ങി. ആൽബ്രെക്ററിന്റെ പ്രധമകാര്യസ്ഥനായ റെററ്സൽ (Tetzel)എന്ന ഡൊമിനിക്കൻ സന്യാസി ഈ വ്യാപാരത്തെ വളരെസാമർത്ഥ്യത്തോടുകൂടി നടത്തിവന്നു. ഇയാൾ ഒരു വലിയ ദുർമ്മാർഗ്ഗിയായിരുന്നു. കൊടികളോടും തീവെട്ടികളോടും താളമേളങ്ങളോടും അയാൾ പള്ളികളിലും പോകുമ്പോൾ ജനങ്ങളും അവന്റെയടുക്കൽ കൂട്ടംകൂട്ടമായി വന്നുകൂടി. ഇപ്രകാരമുള്ള വ്യാപാരം ലൂഥർ പുതിയനിയമത്തിലും തന്റെ സ്വന്ത അനുഭവത്തിലും കണ്ടറിഞ്ഞ രക്ഷാവഴിയ്ക്കു പൂർണ്ണവിരുദ്ധമായിരുന്നതിനാൽ അദ്ദേഹത്തിനു മൌനമായിരിക്കുവാൻ കഴിഞ്ഞില്ല.

വിറെറൻബർഗ്ഗ് ദൈവാലയത്തിൽ പല വിശുദ്ധ സാധനങ്ങൾ ശേഖരിച്ചു വെച്ചിരുന്നു. ഈ സാധനങ്ങളെ സകല വിശുദ്ധന്മാരുടേയും ദിനമായ നവംബർ മാസം ൧-ാം തീയ്യതി എല്ലാവരും കാണത്തക്കവണ്ണം തുറന്നുവെയ്ക്കുന്ന പതിവുണ്ടു്. ഈ സാമാനങ്ങൾ ദർശിക്കുന്നതിനു വേണ്ടി അന്നേ ദിവസം ജനങ്ങൾ ധാരാളമായി വന്നുകൂടും. അതിനാൽ പാപവിമോചനച്ചീട്ടിനെ സംബ

ണ്ഡിച്ചു് സംസാരിക്കുന്നതിന്നു പററിയ സ്ഥലം വിററൻബർഗ്ഗ് ദേവാലയം തന്നെയെന്നും ജനങ്ങൾ ഒന്നിച്ചുകൂടി വരുന്ന സമയം തന്നെ അതിന്നു് യോജിച്ച സമയമെന്നും ലൂഥർ തീരുമാനിച്ചു. സർവ്വകലാശാലയിൽ പ്രൊഫസറന്മാർ തർക്കിക്കുംവണ്ണം ശാസ്ത്രീയമായി സ്വാതന്ത്ര്യലബ്ധിയെപ്പററി തർക്കിക്കണമെന്നു നിശ്ചയിച്ചു. എന്തുകൊണ്ടെന്നാൽ ഇപ്രകാരം ശാസ്ത്രീയമായി ചെയ്യില്ലെങ്കിൽ പിശകെന്നു് നിരൂപിക്കപ്പെട്ട കാര്യത്തെ തിരുസഭ തള്ളികളയുമെന്നു വിശ്വസിച്ചു. ആ കാലത്തെ നടപ്പനുസരിച്ചു ഏതെങ്കിലും ഒരു കാര്യത്തെപ്പററി വാദപ്രതിവാദം കഴിക്കേണ്ടിവന്നാൽ പണ്ഡിതന്മാർ ആ വിഷയത്തെക്കുറിച്ചു് ചില ന്യായങ്ങൾ ലത്തീൻ ഭാഷയിലെഴുതി അച്ചടിപ്പിച്ചു് അവയ്ക്കു് എതിർന്യായങ്ങൾ പറയുവാൻ ഇഷ്ടമുള്ള മററു പണ്ഡിതന്മാരെ തർക്കത്തിന്നു ക്ഷണിക്കുക പതിവുണ്ടായിരുന്നു. ലൂഥറും ഇപ്രകാരം തന്നെ ചെയ്തു. ആകയാൽ ൧൫൧൭-ാമാണ്ടു "സകല വിശുദ്ധന്മാരുടെയും നാൾ" എന്ന ഉത്സവദിനത്തിന്റെ മുമ്പിലുള്ള അക്ടോബർ മാസം ൩൧-ാം തിയ്യതി മദ്ധ്യാഹ്നത്തിന്നു ശേഷം ജനങ്ങൾ ആരാധനയ്ക്കായി ഒന്നിച്ചു ചേരുന്ന ദൈവാലയത്തിന്റെ വടക്കെ ഭാഗത്തുള്ള വാതലിൽ പണ്ഡിതോചിതമായ ലത്തീൻ ഭാഷയിൽ പാപമോചനത്തെപ്പററി താൻ എഴുതിയതും ൯൫ ന്യായങ്ങളുള്ളതുമായ ഒരു പത്രിക ലൂഥർ ഒട്ടിച്ചുവെയ്ക്കുകയുണ്ടായി. ഈ നോട്ടീസിനടിയിൽ, "ഈ ന്യായങ്ങൾ എഴുതിയ ആൾ സംഘപിതാവും കലാശാലാധികാരിയും, വൈദിക പണ്ഡിതനും ഉപദേഷ്ടാവുമായ മാർട്ടിൻ ലൂഥർ" എന്നും ഇവയെക്കുറിച്ചു പരസ്യമായി തർക്കിക്കുന്നതിന്നു ആഗ്രഹമുള്ളവർ അദ്ദേഹത്തോടു തർക്കിക്കാമെന്നും എഴുതിയിരുന്നു.

ഈ ന്യായങ്ങൾ ലൂഥറിന്റെ സ്വന്ത അനുഭവത്തെയും, പ്രതിഭാവിലാസത്തെയും ലാഭമോ സ്ഥാനമാനങ്ങളോ ആഗ്രഹിക്കാത്ത അദ്ദേഹത്തിന്റെ സ്വഭാവത്തെയും തെളിയിച്ചിരുന്നു. ലൂഥർ റോമാസഭയിൽ, ഉത്തമനും വിശ്വസ്തനുമായ ഒരു അംഗമായിരുന്നു. അതിന്റെ ഉപദേശങ്ങൾക്ക് തെററായ അൎത്ഥങ്ങളെ കല്പിക്കുന്ന സകലരെയും തടുത്ത് സഭയെ സഹായിക്കണമെന്നുള്ള ഉദ്ദേശം ഉള്ളവനായിരുന്നു. പണം കൊടുത്ത് പാപമോചനം സമ്പാദിക്കണമെന്ന് ആ ചീട്ടുകളെ വില്ക്കുന്നവർ ഉപദേശിച്ചുവെങ്കിലും റോമാസഭ പരസ്യമായി അപ്രകാരം പറഞ്ഞില്ല. എങ്കിലും ആ വ്യാപാരത്തെ തടുത്തുമില്ല. പാപമോചനച്ചീട്ടുമൂലം പാപങ്ങൾ മോചിക്കപ്പെട്ടു രക്ഷസമ്പാദിക്കാമെന്നുള്ള പൊതുജനങ്ങളുടെ വിശ്വാസത്തിനെതിരായി ലൂഥർ തന്റെ ന്യായങ്ങൾ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി.

അൿറേറാബർ മാസം ൩൧-ാം തീയതി സന്ധ്യാരാധനയ്ക്കുവന്ന എല്ലാവരും മേല്പറഞ്ഞ ന്യായങ്ങൾ പതിച്ചിരുന്ന കതകിനെതിരെ നിന്നിരുന്നു. അപ്പോൾ ലത്തീൻ ഭാഷ അറിയാവുന്ന ഒരു വിദ്യാൎത്ഥി ആ ന്യായങ്ങളെ ജൎമ്മൻ ഭാഷയിൽ തൎജ്ജിമചെയ്തു പറഞ്ഞു കേൾപ്പിച്ചു. ക്രമേണ കൂട്ടം അധികരിച്ചു. വീണ്ടും വീണ്ടും ഉച്ചശബ്ദത്തിൽ തൎജ്ജിമ ചെയ്യേണ്ടതായി വന്നു. ആ വിദ്യാൎത്ഥി ക്ഷീണിച്ചയുടനെ മറെറാരു വിദ്യാൎത്ഥി തൎജ്ജിമചെയ്തു. ജനങ്ങൾ വളരെ തീവ്രമായി അവയെ ശ്രദ്ധിച്ചുകൊണ്ടിരുന്നു. ഉത്സവത്തിനുവന്ന ജനങ്ങൾ നിബിഡമായി താമസിച്ചിരുന്ന ഭവനങ്ങളിലെല്ലാം അന്നു രാത്രി ഇതിനെക്കുറിച്ചുതന്നെ സംസാരിച്ചു കൊണ്ടിരുന്നു. ലൂഥറിന്റെ ഇഷ്ടത്തിനു വിപരീതമായി കലാശാലാ വിദ്യാ

ത്ഥികൾ ആ ന്യായങ്ങളെ ജർമ്മൻഭാഷയിൽ തർജ്ജിമ ചെയ്തു. ചില മാസങ്ങൾക്കുള്ളിൽ ഇവ ജർമ്മനിദേശം മുഴുവനും എന്നല്ല, യൂറോപ്പിന്റെ പല ഭാഗങ്ങളിലും പ്രചാരപ്പെട്ടു. ഇവ പ്രചാരമായ വിധത്തെ സൂക്ഷിച്ചു ഒരുവൻ ദൈവദൂതന്മാർ അഞ്ചല്ക്കാരന്മാരായി ഇവയെ എല്ലാ സ്ഥലത്തും പ്രചരിപ്പിച്ചിരിക്കണം എന്നു പറഞ്ഞു.

ഈ ന്യായങ്ങളിൽ നിന്നു പൊതുജനങ്ങൾ ഗ്രഹിച്ചതെന്താണു്? "നീതിമാൻ വിശ്വാസത്താൽ ജീവിക്കും" എന്നു ലൂഥർ കണ്ടറിഞ്ഞ അതേ സത്യത്തെത്തന്നെ അവരും കണ്ടുപിടിച്ചു. ഈ പ്രത്യക്ഷ പത്രികയിലെ ഒന്നാമത്തെ പ്രമാണം എന്തെന്നാൽ "മാനസാന്തരപ്പെടുവിൻ" എന്നു നമ്മുടെ കർത്താവു പറഞ്ഞപ്പോൾ വിശ്വാസിയുടെ മുഴുജീവിതവും ഇടവിടാതെ മാനസാന്തരാവസ്ഥയിൽ എപ്പോഴും ഇരിക്കണമെന്നായിരുന്നു അവിടുത്തെ തിരുഹിതം. പിന്നീടുള്ള പ്രമാണങ്ങളുടെ സ്വഭാവത്തെ ഇതു ധാരാളം വെളിപ്പെടുത്തുന്നുണ്ടു്. ൩൬-ം, ൩൭-ം ന്യായങ്ങളിൽ ലൂഥർ തന്റെ മുഖ്യ അഭിപ്രായത്തെ രേഖപ്പെടുത്തിയിരിക്കുന്നു. അതായതു്, "ഏതു ക്രിസ്ത്യാനിയും സത്യമായി മാനസാന്തരപ്പെട്ടാൽ പാപമോചനച്ചീട്ടില്ലാതെ പാപക്കടങ്ങൾക്കും ശിക്ഷക്കും മുഴുവനായി വിടുതൽ ലഭിക്കുന്നു" എന്നുള്ളതും, "ഓരോ ഉത്തമ ക്രിസ്ത്യാനിക്കും അവൻ ജീവനോടിരുന്നാലും മരിച്ചാലും, ക്രിസ്തുവും തിരുസഭയും ദാനമായി കൊടുക്കുന്ന സകല അനുഗ്രഹങ്ങൾക്കും പങ്കുണ്ടു്" എന്നുള്ളതുമത്രെ. ലൂഥറിന്റെ മൊത്തം അഭിപ്രായം അദ്ദേഹത്തിന്റെ ൬൨-ാം ന്യായത്തിൽ അടങ്ങിയിരിക്കുന്നു. അതായതു് "തിരുസഭയുടെ സാക്ഷാൽ സ്വത്തു് ദൈവത്തിന്റെ മഹിമയെയും കൃപയെയും കുറി

ക്കുന്ന ഉൽകൃഷ്ടവും പരിശുദ്ധവുമായ സുവിശേഷമത്രെ" എന്നുള്ളതുതന്നെ. അവസാനമായി, "ക്രിസ്ത്യാനികൾ കുരിശു്, മരണം, നരകം ഇവമൂലം തങ്ങളുടെ ശിരസ്സായ ക്രിസ്തുവിനെ പിൻതുടരുവാൻ സന്നദ്ധരായിരിക്കേണമെന്നു ഉപദേശിക്കുന്നതു ന്യായമത്രെ; കള്ള സമാധാനങ്ങൾ വിശ്വസിച്ചിരിക്കുന്നതിനെക്കാളും, അനേക ഉപദ്രവങ്ങളിൽകൂടെ ദൈവരാജ്യത്തിൽ പ്രവേശിക്കുന്നതു് ഉത്തമം" എന്നു പറഞ്ഞു അദ്ദേഹം അതു അവസാനിപ്പിക്കുന്നു.

നാം മുൻ അദ്ധ്യായങ്ങളിൽ പറഞ്ഞ പ്രകാരം, ലൂഥറിന്റെ ൯൫ ന്യായങ്ങൾ മൂലമായി വെളിപ്പെട്ട നീതിയെപ്പററിയുള്ള ഉപദേശം സാമാന്യജനങ്ങളുടെ സാംസ്കാരികജീവിതത്തിന്റെ ഓരോ ഭാഗങ്ങളെയും സാരമായി സ്പർശിച്ചു. ആ കാലത്തു ഇവ മൂലം മാററം വരാത്ത സ്ഥാനങ്ങൾ തുലോം ചുരുക്കമായിരുന്നു.



---

# അദ്ധ്യായം 4

---

## ലൂഥറിന്റെ പ്രമാണങ്ങൾ

"എനിക്കു ലഭിച്ച ദൈവകൃപയ്ക്കു ഒത്തവണ്ണം ഞാൻ ജ്ഞാനമുള്ളോരു പ്രധാന ശില്പിയായി അടിസ്ഥാനം ഇട്ടിരിക്കുന്നു. മറെറാരുത്തൻ മീതെ പണിയുന്നു; താൻ എങ്ങനെ പണിയുന്നുവെന്നു ഓരോരുത്തനും നോക്കിക്കൊള്ളട്ടെ. യേശുക്രിസ്തു എന്ന ഇട്ടിരിക്കുന്ന അടിസ്ഥാനമല്ലാതെ മറെറാന്നു ഇടുവാൻ ആർക്കും കഴികയില്ല." ൧ കൊരി. ൩: ൧൦, ൧൧.

ലൂഥർ പ്രസിദ്ധീകരിച്ച ൯൫ ന്യായങ്ങളാൽ ആൽബ്രെക്ററിന്റെ പാപവിമോചനച്ചീട്ടു വ്യാപാരത്തിൽ വലിയ നഷ്ടമുണ്ടായി. ആകയാൽ അയാൾ ഇതിനെപ്പററി പോപ്പിനോടു സങ്കടം ബോധിപ്പിച്ചു. അഗസ്റ്റിൻ വിഭാഗക്കാരിൽ എപ്പോഴും അസൂയയുള്ള ഡൊമിനിക്കൻ സന്യാസവിഭാഗക്കാർ തങ്ങളിലൊരുവനായ ടെററ്സലിന് വന്ന അപമാനം തങ്ങൾക്കു വന്നതായി കരുതി ആൽബ്രെക്ററിന്റെ ഭാഗം പിടിച്ചു ലൂഥറിന്റെ ന്യായങ്ങൾ പ്രത്യക്ഷമായ വ്യാജപ്രസ്താവനകൾ എന്നു പോപ്പിന്റെ മുമ്പിൽ പരാതിപ്പെട്ടു. ഇപ്രകാരം ലൂഥറിന്റെ മേൽ ആരോപിക്കപ്പെട്ട കുററത്തെക്കുറിച്ചു റോമാപട്ടണത്തിൽ മൂന്നു വർഷക്കാലം വിചാരണ നടന്നു.

സുവിശേഷത്തിനൊത്ത തന്റെ പ്രബോധനത്തിന്റെ ഫലങ്ങൾ ലൂഥർ പടിപടിയായി കണ്ടറിയുന്നതിനു ഈ വഴക്കു മുഖ്യകാരണമായിത്തീർന്നു. ആദ്യമായി പോപ്പിന്റെ പ്രതിനിധിയായ 'കയ്ത്താൻ' (Cajetan)

ലൂഥറിനെ ആഗ്സ്ബർഗ്ഗിൽ വച്ചു് വിസ്തരിച്ചു. അപ്പോൾ ലൂഥർ ആത്മരക്ഷയെ സംബന്ധിച്ചു വിഷയങ്ങളിൽ പോപ്പിനു പരമാധികാരമില്ലെന്നു സമർത്ഥിച്ചു. ഇപ്പോഴും ലൂഥർ റോമസഭയിലെ ഒരു ഉത്തമ അംഗമായി പോപ്പിനു മേലുള്ള ഒരു പൊതുകൂട്ടത്തെ അഭയം പ്രാപിച്ചു. പിന്നീടു് ലൈപ്സിഗ് (Leipzig) പട്ടണത്തിൽ പോപ്പിന്റെ ദൂതനായ എക്ക് (Ech) എന്ന വേദശാസ്ത്രിയോടു തർക്കിക്കുമ്പോൾ അങ്ങിനെയുള്ള പൊതുകൂട്ടങ്ങൾക്കു തന്നെയും തന്റെ മനസ്സാക്ഷിയ്ക്കു വിധേയനായ ഉത്തമ ക്രിസ്ത്യാനിയുടെ വിശ്വാസ വിഷയത്തിൽ പൂർണ്ണഅധികാരമില്ലെന്നു ലൂഥർ വാദിച്ചു.

അതുമൂലം വിശ്വാസവിഷയം സത്യവേദപുസ്തകത്തിലുള്ള ദൈവ വചനങ്ങൾക്കും അവയ്ക്കു അധീനമായ മനസ്സാക്ഷിക്കും മാത്രം അനുസരിച്ചിരിക്കുന്നതാണെന്നു് അദ്ദേഹം തെളിയിച്ചു.

ലൈപ്സിഗ് (Leipzig) പട്ടണത്തിൽ നടന്ന തർക്കത്തിനു ശേഷം ലൂഥർ റോമാസഭയിലെ പരസ്യമായ ഒരു വ്യാജോപദേഷ്ടാവെന്നു പലരാലും ഗണിക്കപ്പെട്ടു. പിന്നീടു ലൂഥർ അക്കാലത്തുള്ള സഭയുടെ ദോഷങ്ങൾ എടുത്തുകാണിച്ചാൽ മാത്രം പോരാ എന്നും തനിക്കു വെളിപ്പെട്ടു കിട്ടിയ നവീനസത്യങ്ങളെ തെളിയിച്ചു് ജീവിതത്തിന്റെ എല്ലാ വശങ്ങളെയും വിത്യാസപ്പെടുത്തുന്ന മാർഗ്ഗനവീകരണവും സമാഘടനയിലുള്ള സംസ്കാരവും സാധിച്ചുകാണണമെന്നുമുള്ള ആഗ്രഹത്തോടുകൂടി അനേക പ്രബന്ധങ്ങൾ എഴുതി പ്രസിദ്ധീകരിക്കുവാൻ തുടങ്ങി.

൧൫൨൦-നു മുമ്പു ലൂഥർ ഏതാനും ചില ചെറുഗ്രന്ഥങ്ങൾ മാത്രമെ പ്രചരിപ്പിച്ചുള്ളു. അതിനു ശേഷം സ്വജനങ്ങളായ ജൎമ്മൻകാരെ നന്മയിലേക്കു ആകർഷിക്കത്തക്ക വണ്ണമുള്ള അനേക ഗ്രന്ഥങ്ങൾ രചിക്കുകയുണ്ടായി. ഇവയെക്കുറിച്ചു സവിസ്തരം പ്രതിപാദിക്കുന്നതിനു ഇവിടെ സൌകൎയ്യമില്ല. ൧൫൨൦-ൽ അദ്ദേഹം പ്രധാനപ്പെട്ട അനേകം ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്നതിനു ഇടയായി. അവയിൽ അഞ്ചു പുസ്തകങ്ങളെക്കുറിച്ചു മാത്രം ഇവിടെ അല്പമായി സൂചിപ്പിക്കുന്നു.

“പുണ്യ പ്രവൃത്തികളെക്കുറിച്ചുള്ള സംഭാഷണം” എന്ന പുസ്തകം ഫെബ്രുവരി മാസത്തിൽ പ്രസിദ്ധീകരിച്ചു. ആത്മരക്ഷയ്ക്കുള്ള ശരിയായ വഴി വിശ്വാസമാണെന്നു ഇതിൽ സ്പഷ്ടമായി കാണിച്ചിരുന്നു. പുണ്യ പ്രവൃത്തികൾ ആത്മാവിനു സംതൃപ്തി നല്കാതെ വിഷമങ്ങൾക്കു ഇട വരുത്തുന്നു എന്നും വിശ്വാസം ഹേതുവായി മഹിമയേറിയതും ഭയമില്ലാത്തതുമായ ഹൃദയം നമ്മിൽ ഉളവാകുന്നു എന്നും അതിൽ എഴുതിയിരുന്നു. വിശ്വാസം ഉണ്ടെങ്കിൽ ഏതു നിസ്സാര പ്രവൃത്തിയും ദൈവസന്നിധിയിൽ സൽപ്രവൃത്തിയായി വിളങ്ങും എന്നും അദ്ദേഹം സ്പഷ്ടമായി അതിൽ പറഞ്ഞിരുന്നു.

മെയ് മാസത്തിൽ “റോമാ പാപ്പായുടെ മാർഗ്ഗം” എന്ന ഗ്രന്ഥം പ്രസിദ്ധീകരിച്ചു. “പാപ്പായുടെ ഭരണത്തിൻകീഴിലുള്ള ജനസംഘമാണു” തിരുസഭ” എന്നുള്ള റോമാസഭയുടെ ഉപദേശത്തെ ഇതിൽ ഖണ്ഡിച്ചിരുന്നു. എവിടെയെല്ലാം സുവിശേഷമതു അതിന്റെ ആദിമവിശുദ്ധിയിൽ പ്രസംഗിക്കപ്പെടുകയും വിശുദ്ധസക്രമെന്തുകൾ ക്രമമായി അനുഷ്ഠിക്കപ്പെടുകയും ചെയ്യുന്നതിന്റെ ഫലമായി

ക്രിസ്തുയേശുവിലുള്ള വിശ്വാസം ഉണ്ടാകുന്നുവൊ അവിടെയെല്ലാം തിരുസഭയും ഉണ്ട്" എന്നുള്ള ഉപദേശം ലൂഥർ ധൈര്യസമേതം സ്ഥാപിച്ചു. ഇപ്രകാരമുള്ള തിരുസഭ ഇഹലോകത്തിൽ യോഗ്യമായി അതിൻെറ ജോലി നിവ്വഹിക്കേണ്ടതിനു ചട്ടങ്ങളും ക്രമീകരണങ്ങളും ദൈവവചനത്തിൽ ശുശ്രൂഷയും ആവശ്യമാണെന്നിരുന്നാലും അതു സവ്വപ്രധാനമായി ക്രിസ്തുവിൽ വിശ്വസിക്കുന്നവരുടെ ആന്തരികമായ കൂട്ടായ്മ അല്ലെങ്കിൽ, വിശുദ്ധന്മാരുടെ സംസർഗ്ഗം എന്നു പറയാവുന്നതാണ്".

ആഗസ്റ്റ് മാസത്തിൽ "ജമ്മനിയിലുള്ള ക്രൈസ്തവമഹാന്മാർ" എന്ന പേരോടുകൂടിയ ഒരു ഗ്രന്ഥം മുദ്രണം ചെയ്യപ്പെട്ടു.

ഇതിലെ വിഷയം സഭാഭരണം എന്നുള്ളതായിരുന്നു. ആഗസ്റ്റ് മാസത്തിൻെറ ഒടുവിൽ "സഭയുടെ ബാബിലോന്യ പ്രവാസം" എന്ന വേറൊരു രൂക്ഷമായ പ്രബന്ധവും പ്രസിദ്ധം ചെയ്യുകയുണ്ടായി.

ഇതിൽ റോമാസഭയിൽ കാണപ്പെട്ടിരുന്ന മൂഢഭക്തിയെക്കുറിച്ചു കഠിനമായി വിമർശിച്ചിരുന്നു. ഏഴു സക്രമെന്തുകളിൽ നിക്ഷിപ്തമായിരുന്ന മാന്ത്രികശക്തിയെക്കുറിച്ചും പുരോഹിതന്മാരുടെ ക്രമാതീതമായ അധികാരങ്ങളെക്കുറിച്ചും ഈ പ്രബന്ധത്തിൽ പ്രസ്താവിച്ചിരുന്നു. അക്കാലത്തു സഭ റോഷ്മകർക്കു അധീനമായിരുന്നു. ലൂഥർ ഈ അടിമനുകത്തെ തകത്തു ക്രിസ്തുനാഥൻ ഏർപ്പെടുത്തിയ ജ്ഞാനസ്നാനം, പാപപ്പൊറപറച്ചിൽ, തിരുവത്താഴം; എന്നീ മൂന്നു കൂദാശകൾ മാത്രമെ ഉള്ളു എന്നു ലൂഥർ തെളിയിച്ചു. പില്ക്കാലത്തു പാപ

ഏററുപറച്ചിലും തിരുവത്താഴവും ഒന്നിച്ചു ചേൎത്തു കൊണ്ടു സക്രമെന്തുകൾ രണ്ടു മാത്രമെയുള്ളു എന്നു ഉപദേശിച്ചു. ഈ രണ്ടു കൂദാശകൾ തന്നെയും റോമാസഭയുടെ ഉപദേശപ്രകാരം രക്ഷ പ്രാപിക്കുന്നതിനുള്ള ഉപാധികളായിട്ടല്ല, സുവിശേഷത്തിനനുസരണമായ വിശ്വാസത്താൽ മാത്രം ആത്മരക്ഷയെ ഉജ്ജ്വലിപ്പിക്കുന്ന പ്രത്യക്ഷവും ദൈവാനുസരണവുമായ കൃപാവഴികളെന്നു വിശദീകരിച്ചു. ലൂഥറിന്റെ മറെറല്ലാ ഗ്രന്ഥങ്ങളെക്കാളും ഈ ഗ്രന്ഥം വളരെ പ്രക്ഷോഭണങ്ങൾക്കിടയാക്കി.

അക്ടോബർ മാസത്തിൽ "ക്രൈസ്തവ സ്വാതന്ത്ര്യം" എന്ന പേരിൽ ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ചു. ലൂഥരുടെ അനുഭവസമ്പൂൎണ്ണത, മഹാമനസ്കത, സമാധാനകാംക്ഷ എന്നീ വിശേഷഗുണങ്ങൾ മറെറല്ലാ പുസ്തകങ്ങളെക്കാളും ഇതിൽ നല്ലവണ്ണം തെളിഞ്ഞുകാണുന്നുണ്ടു്. ഇതു തമിഴിലും തൎജ്ജമചെയ്തിരിക്കുന്നതിനാൽ തമിഴ് അറിയാവുന്ന എവൎക്കും ലൂഥരുടെ ഉപദേശത്തിന്റെ സാരാംശം ഇതിൽനിന്നു ഗ്രഹിക്കാവുന്നതാണു്.

ക്രിസ്തീയ ജീവിതത്തിന്റെ യഥാൎത്ഥമൎമ്മം ഇതിൽ സമഗ്രമായി വിശദീകരിച്ചിരിക്കുന്നു. ഈ ഗ്രന്ഥത്തിന്റെ പൊരുളടക്കം താഴെപ്പറയുന്ന രണ്ടു വാചകങ്ങളിൽ അടങ്ങിയിരിക്കുന്നു.

൧. വിശ്വാസത്താൽ ക്രിസ്ത്യാനി എല്ലാററിനും സ്വാതന്ത്ര്യമുള്ളവനും ആൎക്കും അടിമയല്ലാത്തവനുമായി തീരുന്നു.

൨. സ്നേഹത്താൽ ഒരു ക്രിസ്ത്യാനി സകലത്തിലും വിനീതശുശ്രൂഷകനും എല്ലാവൎക്കും അടിമയുമാകുന്നു.

ഇതിന്റെ അൎത്ഥം എന്തെന്നാൽ സത്യവിശ്വാസം സ്വാതന്ത്ര്യത്തെയും ശുശ്രൂഷയെയും ഘടിപ്പിക്കുന്നുവെന്നത്രെ. ആത്മാവിന് മററല്ലാററിനേയുംകാൾ ദൈവവാക്യമത്രെ അത്യാവശ്യമായതു്. തിരുവചനമല്ലാതെ മറെറാന്നിനും ആത്മാവിനെ സഹായിപ്പാൻ കഴിവുള്ളതല്ല. ഇതത്രെ സാക്ഷാൽ ക്രിസ്തീയമാൎഗ്ഗം.

ഈ പുസ്തകം എഴുതുന്നതിനു മുമ്പുതന്നെ റോമാസഭ ലൂഥറിനെ "മാൎഗ്ഗഭ്രഷ്ടൻ" എന്നു സ്ഥാപിച്ചു് അദ്ദേഹത്തിന്റെ വ്യാജപുസ്തകങ്ങളെ ചുട്ടെരിച്ചു കളയണമെന്നു വിധിച്ചിരുന്നു. തന്റെ പുസ്തകങ്ങളിലടങ്ങിയ ൪൧ തെററായ വാചകങ്ങളെ ലൂഥർ ൬൦ ദിവസത്തിനുള്ളിൽ പിൻവലിക്കാത്തപക്ഷം അദ്ദേഹത്തെ സഭയിൽനിന്നു തള്ളിക്കളയണമെന്നു് തീൎപ്പുചെയ്തിരുന്നു. ലൂഥറിനെ കുററക്കാരൻ എന്നു വിധിക്കുന്നതു് പോപ്പിനു ലഘുവായ കാൎയ്യമല്ലായിരുന്നുവെന്നു് അയാൾക്കു അനുവദിച്ചിരുന്ന ദീൎഘകാലാവധിയിൽനിന്നു നമുക്കു നല്ലവണ്ണം മനസ്സിലാക്കാം. പോപ്പിന്റെ വിധി കേട്ടയുടനെ സുവിശേഷപ്രസംഗത്തെ തടയുന്ന പോപ്പു് ക്രിസ്തുവിന്റെ പ്രതിനിധിയായിട്ടല്ല, വിരോധിയായിത്തന്നെയിരിക്കുന്നു എന്നു ലൂഥർ അഭിപ്രായപ്പെട്ടു.

അറുപതു ദിവസത്തെ കാലാവധിയുടെ അവസാനദിവസമായ ൧൫൨൦-ാമാണ്ടു ഡിസംബർ മാസം ൧൦-ാം തീയതി രാവിലെ വിററൻബെൎഗ്ഗ് സൎവ്വകലാശാലയിലെ ലൂഥരുടെ സ്നേഹിതനായ മെലാങ്ക്തൺ (Melanchthon) ഒരു വിളംബരം എഴുതി നഗരശാലയുടെ വാതില്ക്കൽ പതിച്ചിരുന്നു. "നിൎമ്മല സുവിശേഷ സത്യങ്ങളിൽ അഭിവാഞ്ഛയുള്ള എല്ലാവരും, പ്രത്യേകമായി വിദ്യാൎത്ഥി

കളും, സാധാരണയായി പകർച്ച വ്യാധികളാൽ മരിക്കുന്നവരുടെ വസ്ത്രങ്ങളും ചുട്ടെരിക്കുന്ന സ്ഥലത്തു് പോപ്പിന്റെ ദൈവഭക്തിക്കെതിരായ ന്യായപ്രമാണങ്ങളെയും വേദശാസ്ത്രങ്ങളെയും ചുട്ടെരിക്കുവാൻ രാവിലെ ൯ മണിക്കു വന്നു കൂടണം" എന്നുള്ള ഒരു ക്ഷണമായിരുന്നു ഈ പത്രിക. അതനുസരിച്ചു് ഒരു മഹാവലിയ ജനക്കൂട്ടം വന്നുകൂടി. ലൂഥർ വിറകുകളുടെ മേൽ പുസ്തകങ്ങളെ കൂമ്പാരമായി കൂട്ടി. ഒരു പണ്ഡിതൻ ആ കൂമ്പാരത്തിനു തീ കൊളുത്തി. പുസ്തകങ്ങളും എരിഞ്ഞുകൊണ്ടിരിക്കുമ്പോൾ അതിന്റെ മുമ്പിൽനിന്നു് "നീ ദൈവസത്യത്തെ നശിപ്പിച്ചതിനാൽ ഈ അഗ്നി നിന്നെയും നശിപ്പിക്കട്ടെ—ആമെൻ" എന്നു പറഞ്ഞുകൊണ്ടു പോപ്പിന്റെ ശാപവാചക ലേഖനത്തെ അഗ്നിക്കിരയാക്കി. ഇപ്രകാരം ലൂഥർ റോമാസഭയെയും ലോകീയ ഐക്യത്തെയും നിരസിച്ചു് സ്വതന്ത്രനായി സുവിശേഷത്തിനുവേണ്ടി ലോകം മുഴുവനേയും ഏകനായി എതിർപ്പാൻ സന്നദ്ധനായി മുമ്പോട്ടിറങ്ങി.

---

# അദ്ധ്യായം 5

---

## ലൂഥരുടെ വേംസ് (Worms) നഗര വിജയം.

"നാമോ നമ്മെ സ്നേഹിച്ചവൻ മുഖാന്തിരം ഇതിൽ ഒക്കെയും പൂർണ്ണ വിജയം പ്രാപിക്കുന്നു." റോമർ ൮: ൩൭.

അക്കാലങ്ങളിലെ നിയമപ്രകാരം പോപ്പിനാൽ ദ്രോഹി എന്നു വിധിക്കപ്പെട്ടു്, സഭാഭ്രഷ്ടനെന്നു ഗണിക്കപ്പെട്ട ഏതവനെ രാജ്യാധികാരികൾ ശിക്ഷിച്ചു വധിക്കേ

ങ്ങളായിരുന്നു. അപ്രകാരം ചാറൽസ് (Charles) ചക്രവൎത്തി ലൂഥറിനെ പിടിച്ചു അഗ്നിക്കിരയാക്കുവാൻ സന്നദ്ധനായി. ഈ ചക്രവൎത്തി രാജാധികാരം പ്രാപിച്ചതിന്റെ ശേഷം ഇദംപ്രഥമമായി ൧൫൨൧-ാമാണ്ടു് വേംസ് (Worms) നഗരത്തിൽ രാജകീയ സംഘംകൂടി. അവിചാരിതമായവണ്ണം ലൂഥൎക്കു് സ്നേഹിതന്മാർ ഉണ്ടായി. മതിപ്പും സ്വാധീനവുമുള്ള പല സ്നേഹിതന്മാരുടെയും സഹായത്താൽ അയാൾക്കു സ്വാതന്ത്ര്യപത്രം ലഭിച്ചു്, രാജകീയ സംഘത്തിൻ മുമ്പാകെ ഹാജരാകുവാൻ കല്പനയായി. പോപ്പിനാൽ സഭയ്ക്കു വെളിയിൽ തള്ളപ്പെട്ടവരെ മററു സാക്ഷികളില്ലാതെ ഭരണാധികാരികൾ കററക്കാരായി വിധിക്കുകയില്ലെന്നുള്ളതു് ഇങ്ങനെ ആദ്യമായി എല്ലാവരും അറിഞ്ഞു.

വേംസ് പട്ടണത്തിൽ നടന്ന വിസ്താരത്താൽ പാപ്പായുടെ ഗൎവ്വത്തിനു് വളരെ ഇടിവു തട്ടി. ഹസ്സു്, സാവനാറോള (Huss, Savonarola) മുതലായവൎക്കു സംഭവിച്ച കാൎയ്യങ്ങളെക്കുറിച്ചു വിചാരിച്ചപ്പോൾ, ലൗകികൾക്കു ലഭിക്കുന്ന വിമോചനച്ചീട്ടു് പ്രയോജനമില്ലാതാകുവാൻ വഴിയുണ്ടെന്നു് ലൂഥർ അറിഞ്ഞിരുന്നുവെങ്കിലും കല്പന ലഭിച്ചയുടനെ അദ്ദേഹം വോംസ് നഗരത്തിലേക്കു പുറപ്പെട്ടു. ആ കാലങ്ങളിൽ അദ്ദേഹം ചെയ്ത ചില പ്രസംഗങ്ങൾ ഇന്നും ശേഷിച്ചിട്ടുണ്ടു്. ആവസരത്തിൽ ലൂഥറിന്റെ മനസ്സിൽ യാതൊരു ചാഞ്ചല്യമാകട്ടെ സംശയമാകട്ടെ ഇല്ലായിരുന്നുവെന്നു് അവയിൽനിന്നു നമുക്കു മനസ്സിലാക്കാം. വോംസ് നഗരത്തിലെത്തിക്കഴിഞ്ഞാൽ എല്ലാം താറുമാറാകുമെന്നു ഭയപ്പെട്ട ചില സ്നേഹിതന്മാരോടു് അദ്ദേഹം പറഞ്ഞതെന്തെന്നാൽ: "എന്റെ രക്തം

ചൊരിയപ്പെടേണ്ടി വന്നാലും അതിനാൽ ഉണ്ടാകുന്ന നഷ്ടം വലിയതല്ല. സുവിശേഷത്തെ പിൻതുടരുന്നവരുടെ കാൎയ്യം എങ്ങനെ അവസാനിക്കും എന്നുള്ളതല്ല മുഖ്യ കാൎയ്യം, സ്വതന്ത്രത, സത്യം നിലനിൎത്തപ്പെടണമെന്നുള്ളതത്രേ മുഖ്യമായിട്ടുള്ളതു്. ഞാൻ ഓടിപ്പോകയോ മറുതലിക്കയോ ചെയ്കയില്ല" എന്നാണു്.

അദ്ദേഹം യോഗത്തിനു പോകുന്ന വഴിക്കു് ജനങ്ങൾ കൂട്ടംകൂട്ടമായി ചെന്നു് സത്യത്തിനായി പോരാടുന്ന വിശുദ്ധഭടനെ ഒന്നു ദർശിക്കുവാനായി കാത്തുനില്ക്കുന്നതു് ലൂഥർ കണ്ടപ്പോൾ അദ്ദേഹത്തിനു ഉത്സാഹമുണ്ടായി. ലൂഥറിന്റെ പുസ്തകങ്ങൾ ഉടൻതന്നെ അഗ്നിക്കിരയാക്കണമെന്നുള്ള ചക്രവൎത്തിയുടെ കല്പന എല്ലാത്തെരുക്കോണിലും ഒട്ടിച്ചിരിക്കുന്നതു് അദ്ദേഹം കണ്ടു. ലൂഥറിന്റെ ശത്രുക്കളിൽ ഏറ്റവും നികൃഷ്ടനും പോപ്പിന്റെ ആലോചനക്കാരിൽ സമൎത്ഥനുമായ അലെയാണ്ടർ (Aleander) എന്നയാൾ വേംസ് (Worms) നഗരത്തിൽ മഹായോഗം കൂടുന്നതിനു മുൻപുതന്നെ ലൂഥൎക്കു വിരോധമായി വിധികല്പിക്കുന്നതിനു് ചക്രവൎത്തിയെ പ്രേരിപ്പിച്ചിരുന്നു. അദ്ദേഹവും അതിനു വഴിപ്പെട്ടു് അന്യായമായി മെല്പറഞ്ഞ കല്പന പുറപ്പെടുവിച്ചു. ചക്രവൎത്തിയുടെ ഈ കല്പന ലൂഥറെ ഭയപ്പെടുത്തി. വേംസ് നഗരത്തിലേക്കുള്ള അദ്ദേഹത്തിന്റെ യാത്രയെ തടയുമെന്നു് അലെയാൻഡർ വിചാരിച്ചു. തന്റെ പുസ്തകങ്ങളെക്കുറിച്ചും അതേവിധിതന്നെ ലഭിക്കുമെന്നു് ലൂഥർ അറിഞ്ഞിരുന്നു. അതോടുകൂടി സ്പാലറ്റിൻ (Spalatin) മുതലായ സ്നേഹിതന്മാരും അദ്ദേഹത്തെ വേംസ് നഗരത്തിൽ പോകുന്നതിൽനിന്നും തടഞ്ഞു. എന്നാൽ ലൂഥറാകട്ടെ സ്വല്പം

പോലും ഭയപ്പെടാതെ ഇപ്രകാരം പറഞ്ഞു: "ഹസ്സ് (Huss) അഗ്നിക്കിരയായതു് ശരിതന്നെ; എന്നാൽ സത്യം ചുട്ടെരിക്കപ്പെട്ടില്ല; വേംസ് (Worms) നഗരത്തിലുള്ള വീടുകളിൻമേലുള്ള ഓടുകളുടെ എണ്ണത്തിനൊപ്പം പിശാചുക്കൾ അവിടെയുണ്ടായിരുന്നാൽതന്നെയും ഞാൻ തീർച്ചയായും അവിടെ പോകുകതന്നെ ചെയ്യും." വഴിയിൽവച്ചു് വിരോധികളാലുണ്ടായ എല്ലാ പ്രതിബന്ധങ്ങളെയും തരണംചെയ്തു് ഏപ്രിൽ മാസം ൧൬-ാം തീയതി രാവിലെ ൧൦ മണിക്കു ലൂഥർ വേംസ് നഗരത്തിൽ പ്രവേശിച്ചു. ആ പട്ടണത്തിലെ ജനങ്ങൾ തന്റെ പക്ഷത്തു് ചേർന്നു നില്ക്കുന്നതായി അദ്ദേഹം മനസ്സിലാക്കി.

പാപ്പായുടെ ആലോചനക്കാരനായ അലെയാൻഡർ വിചാരണ തടയുവാൻ യാതൊരു മാർഗ്ഗവുമില്ലെന്നു കണ്ടുപിടിച്ചയുടനെ അതു് ഒരു നാമമാത്രമായ വിസ്താരം മാത്രം ആക്കിത്തീർക്കുവാൻ പ്രയത്നിച്ചു. അങ്ങിനെ തന്റെ പുസ്തകങ്ങളെ അംഗീകരിക്കുമോ എന്നും അതിലടങ്ങിയ വ്യാജവാക്യങ്ങളെ നിഷേധിക്കുമോ എന്നും രണ്ടു ചോദ്യങ്ങൾ മാത്രം ചോദിച്ചു. അതിനു്, 'ഉവ്വ്', ഇല്ല' എന്നുള്ള മറുപടികൾ മാത്രം വാങ്ങിക്കൊണ്ടു പാപ്പായുടെ വിധി ശരിയെന്നു രാജ്യാധികാരികൾ വിധിച്ചു. ലൂഥറിനെ അഗ്നിക്കിരയാക്കണമെന്നുള്ളതായിരുന്നു അയാളുടെ ദുരാലോചന. എന്നാൽ ലൂഥരുടെ സ്നേഹിതന്മാർ അലെയാണ്ടരുടെ തന്ത്രങ്ങളെ മനസ്സിലാക്കി അതിനുള്ള പ്രതിവിധികൾ ചെയ്തു. ആദ്യത്തെ ദിവസം ലൂഥറിന്റെ കാര്യം അപകടത്തിലാകുമോ എന്നു സംശയിക്കേണ്ടിവന്നു. എന്തുകൊണ്ടെന്നാൽ ലൂഥരുടെ ഗൃഹത്തിൽ രാത്രിയിൽ വളരെ നേരം പലരും വന്നും പോയും ഇരുന്നതിനാൽ അദ്ദേഹ

തിന് ഏകനായിരുന്നു വിശ്രമിക്കുവാൻ സൌകര്യം ലഭിച്ചില്ല. അടുത്തദിവസം ചക്രവർത്തിയുടെയും രാജ്യമേധാവികളുടെയും മുമ്പാകെ അദ്ദേഹം ഹാജരാകേണ്ടിയിരുന്നു. അന്നു ജനക്കൂട്ടംമൂലം നേർപാതവിട്ട് തെരുക്കൾ വഴിയായി സംഘസ്ഥലത്തു ചെന്നുചേർന്നു. എങ്കിലും അവിചാരിതമായോ, ശത്രുക്കളുടെ കുതന്ത്രങ്ങളാലോ ചില മണിക്കൂറുകൾ വെളിയിൽ കാത്തുനില്ക്കേണ്ടിവന്നു. അതുമൂലം അദ്ദേഹത്തിന് കുറെ പരിഭ്രമം ഉണ്ടായി. അതുമാത്രമല്ല, രാജകീയ സംഘത്തിൽ പ്രവേശിക്കുമ്പോൾ സാധാരണ ജനങ്ങൾ ചെയ്യാറുള്ളതുപോലെ ചക്രവർത്തിയുടെ സന്നിധിയിൽ മുട്ടുകുത്തി മര്യാദ കാണിക്കുവാൻ അയാൾ മറന്നുപോയി. അയാൾ അവ്യക്തമായും താണസ്വരത്തിലും സംസാരിച്ചു. അതിനാൽ സംഘാംഗങ്ങൾ അദ്ദേഹത്തെ ബഹുമാനിച്ചില്ല. ചക്രവർത്തി നിന്ദാപൂർവ്വം "ഈ സന്യാസി എന്നെ ശുദ്ധനാക്കുവാൻ കഴിവുള്ള സമർത്ഥനല്ല" എന്നു പറഞ്ഞു. വിസ്താരം നടത്തിയ ആൾ ലൂഥറിന്റെ ശത്രുവായ എക് (Eck) ആയിരുന്നു. അലെയാണ്ടർ വളരെ പ്രയാസത്തോടെ ശേഖരിച്ച് ഒരു മേശമേൽ അടുക്കിവച്ചിരുന്ന ലൂഥറിന്റെ പുസ്തകങ്ങളെ എക് ചൂണ്ടിക്കാണിച്ചുകൊണ്ട് അതു് അയാൾ എഴുതിയതാണോ എന്നു ചോദിച്ചു. തന്റെ സ്നേഹിതന്മാർ തനിക്കു നൽകിയിരുന്ന സൂചനകളെ മറന്ന് "ഉവ്വ്" എന്നു മറുപടി പറയുവാൻ ലൂഥർ ആരംഭിച്ചപ്പോൾ അദ്ദേഹത്തോടുകൂടി വിറെറൻബർഗ്ഗിൽ നിന്നുവന്ന ഒരു ന്യായാധിപൻ ആ പുസ്തകങ്ങളുടെ പേരുകൾ വായിക്കണമെന്നു ആവശ്യപ്പെട്ടു. അപ്രകാരം വായിച്ചുതീരുവാൻ കുറച്ചു സമയം വേണ്ടിവന്നു. ഇതിനകം ലൂഥരുടെ പരിഭ്രമം മാറി അദ്ദേഹത്തിനു മനഃസ്ഥൈര്യം ഉണ്ടായി. പിന്നീട് എക് രണ്ടാം

പ്രാവശ്യം അതിലുള്ള വ്യാജവാക്യങ്ങളെ നിഷേധിക്കുമെന്നു ലൂഥറിനോടു ചോദിച്ചപ്പോൾ, ആ ചോദ്യങ്ങൾ ദൈവിക കാൎയ്യങ്ങളെക്കുറിച്ചുള്ളതാകയാൽ ശരിയായി വിചിന്തനം ചെയ്യാതെ മറുപടി പറയുവാൻ കഴികയില്ലെന്നും അതിന്നു സ്വല്പം സമയം കൂടി വേണമെന്നും അയാൾ അഭ്യൎത്ഥിച്ചു. ഈ അപേക്ഷയെ നിരസിക്കാൻ കഴിയായ്കയാൽ അടുത്ത ദിവസംവരെ അദ്ദേഹത്തിന്ന് സമയം നീട്ടിക്കൊടുത്തു. ഈ താമസം ഹേതുവായി തന്റെ ദുരാലോചനകളെല്ലാം നിഷ്ഫലങ്ങളായിപ്പോകയെന്നും വിസ്താരം പരാജയത്തിൽ കലാശിക്കുമെന്നും മനസ്സിലാക്കിയ അലെയാണ്ടർ പെട്ടെന്നു ജനക്കൂട്ടത്തിൽനിന്നും മാറിപ്പോയി എന്നുമാത്രമല്ല, അടുത്ത ദിവസം വിസ്താരത്തിന്നു ഹാജരായതുമില്ല.

ലൂഥറിന്നു ലഭിച്ച സമയം ചുരുങ്ങിയതായിരുന്നു എങ്കിലും പിറേറദിവസത്തേക്കായി ഒരുങ്ങുന്നതിന്നു സമയം കിട്ടി. അന്നു രാത്രി അദ്ദേഹം ഉച്ചത്തിൽ പ്രാൎത്ഥിച്ചു തന്നെത്തന്നെ ശക്തിപ്പെടുത്തി. അടുത്ത മുറിയിലിരുന്നു അദ്ദേഹത്തിന്റെ പ്രാൎത്ഥന ശ്രദ്ധിച്ചുകൊണ്ടിരുന്ന ഒരുവൻ ആ വാക്കുകളെ എഴുതി വെച്ചിട്ടുണ്ട്. ദൈവത്തോടു പോരാടിയ ഒരു മനുഷ്യൻ ചെയ്ത ശക്തിയേറിയ പ്രാൎത്ഥനയുടെ സ്വഭാവത്തെ അതു വെളിപ്പെടുത്തുന്നു. അതിൽ ചില ഭാഗങ്ങൾ ചുവടെ ചേൎക്കുന്നു:

"ദൈവമേ! ദൈവമേ! എന്റെ കൎത്താവേ! എന്റെ കൎത്താവേ! ഈ ലോകജ്ഞാനത്തിന്നും അറിവിന്നും എതിരായി എന്നോടുകൂടി നീ വാസം ചെയ്യേണമെ. ഇതിനെ ചെയ്യുക. ഇതു ചെയ്‌വാൻ കഴിയുന്നവൻ നീ മാത്രം. കാൎയ്യം

എന്റേതല്ല. നിന്റേതത്രെ. ഞാൻ സ്വയമായി ചെയ്യേണ്ടിയതു ഒന്നുമില്ല. ഈ ലോക പ്രശ്നങ്ങളോട് എനിക്കു എന്തുകാര്യം? എനിക്കും മററുള്ളവരെപ്പോലെ നല്ല ദിവസങ്ങളെ ആശിച്ചു ശാന്തമായിരിക്കാമല്ലോ. ഈ ജോലിയോ നിന്റേതത്രെ. അതു നീതിയുള്ളതും നിത്യതയിൽ അടിസ്ഥാനപ്പെട്ടതുമാകുന്നു. വിശ്വസ്തനായ നിത്യപിതാവേ, എനിക്കു സഹായിയായിരിക്കേണമെ. ഞാൻ ഒരു മനുഷ്യനിലും ആശ്രയം വെക്കുന്നില്ല. മനുഷ്യനിൽ ആശ്രയിക്കുന്നതു വൃഥാവത്രെ. ഹാ ദൈവമേ! ഹാ ദൈവമേ! ചെവി ചായ്ക്കേണമെ. എന്റെ ദൈവമേ! നീ മരിച്ചുപോയോ? നീ മരണമില്ലാത്തവൻ അല്ലയോ! നീ ഒളിച്ചിരിക്കയത്രെ. നിന്റെ പ്രിയപ്പെട്ട കുമാരനായ യേശുക്രിസ്തുവിൻ തിരുനാമത്തിൽ എന്നെ സഹായിക്കേണമെ. പരിശുദ്ധാത്മാവിന്റെ ബലത്താലും ശക്തിയാലും ആ നാമം മാത്രം എന്റെ കോട്ടയും, പാറയും, സങ്കേതവുമായിരിക്കട്ടെ. നീ എവിടെയാകുന്നു? എന്റെ കർത്താവെ, നീ എവിടെയാണ് വസിക്കുന്നതു? വരിക! വരിക! എന്റെ ജീവനെയും ഇതിനായി തരുവാൻ ഞാൻ സന്നദ്ധനായിരിക്കുന്നു. നിന്റെ കൈകളുടെ സൃഷ്ടിയായ എന്റെ ശരീരം മുഴുവനും നശിച്ചു മണ്ണായിപ്പോയാലും ഞാൻ നിന്റെ ആത്മാവിനെയും വചനത്തെയും ധരിച്ചവനായിരുന്നാൽ എനിക്കു അതു മാത്രം മതി. എന്റെ ആത്മാവു നിന്റേതത്രെ. അതു നിനക്കു സ്വന്തം. സദാകാലത്തും അതു നിന്നിൽ ലയിച്ചിരിക്കും. ആമെൻ! ദൈവമെ, നീ എനിക്കു സങ്കേതം. ആമേൻ".

ഏപ്രിൽ മാസം ൧൮-ാം തീയതിയായ അടുത്ത ദിവസം സമാജമണ്ഡലത്തിൽ അദ്ദേഹം രണ്ടാം പ്രാവശ്യം പ്രവേ

ശിച്ചപ്പോൾ വളരെ പ്രശാന്തനായി കാണപ്പെട്ടു. അക്കാലത്തെ പ്രസിദ്ധപ്പെട്ട പല മഹാത്മാക്കൾ അടങ്ങിയ സദസ്സിൻ മുമ്പാകെ, ഒരു സാധാരണ വ്യാപാരിയുടെ മകനും ചെറു വയസ്സുള്ളവനുമായ ലൂഥർ നിർഭയനായി നിലകൊണ്ടു. ഒരു വശത്ത് വൈദികപ്രഭുക്കളും മറുവശത്ത് സ്പാനിഷ് പടത്തലവന്മാരും ആസനസ്ഥരായിരിക്കുന്നതിന്റെ ഇടയിൽ സിംഹാസനാരൂഢനായിരുന്ന യുവ ചക്രവർത്തിയെ കണ്ടപ്പോൾ ചെന്നായ്ക്കളുടെ മദ്ധ്യത്തിൽ നില്ക്കുന്ന ആട്ടിൻ കുട്ടിയെന്നപ്പോലെ ലൂഥർ കാണപ്പെട്ടു. അവിടെയുണ്ടായിരുന്ന യുവപ്രഭുക്കന്മാർ, അദ്ധ്യക്ഷന്മാർ, മന്ത്രിമാർ, മുതലായവരെ ലൂഥർ സൂക്ഷിച്ചു നോക്കി. അവരിൽ ഒരാളെങ്കിലും ബാഹ്യമായി ലൂഥരുടെ പക്ഷത്തിൽ ചേർന്നവരല്ല. അവരുടെ മുഖങ്ങളിൽ പരിഭവവും വിരോധവും കളിയാടിക്കൊണ്ടിരിക്കുന്നതായി തോന്നി. ചക്രവർത്തിയുടെ മുമ്പാകെ ലൂഥർ മുട്ടുകുത്തി വണങ്ങി തലേദിവസം താൻ ചെയ്ത കുററത്തിന് ക്ഷമ ചോദിക്കുകയും കേവലം സംസ്കാര രഹിതമായ ഒരു മഠത്തിൽ വളർന്ന സന്യാസിയായ തനിക്കു രാജസമൂഹമര്യാദ അറിയാതെ പോയതിനാലുള്ള ദുഃഖം രേഖപ്പെടുത്തുകയും ചെയ്തു. ഇതു ശ്രവിച്ചു സഭാംഗങ്ങൾ ആശ്ചര്യഭരിതരായി. പിന്നീട് അദ്ദേഹം തന്റെ പുസ്തകങ്ങളെപററി ചർച്ച ചെയ്തു വിമർശനങ്ങളെക്കുറിച്ചുള്ള തന്റെ അഭിപ്രായങ്ങളെ സവിസ്തരം ഭയലേശം കൂടാതെ സഭാമണ്ഡപത്തിനു വെളിയിൽ തിങ്ങിക്കൂടി നിന്നിരുന്ന ജനങ്ങൾ സകലരും കേൾക്കുമാറ് നേരിയ സ്വരത്തിൽ പ്രതിപാദിച്ചു. ആദ്യം ചക്രവർത്തിയെയും സ്ഥാനാപതികളെയും നോക്കി ലത്തീൻ ഭാഷയിലും പിന്നീടു തന്റെ സ്വന്ത

ജനങ്ങളെ നോക്കി ജർമ്മൻ ഭാഷയിലും അദ്ദേഹം പ്രസംഗിച്ചു. ഇപ്രകാരം സംസാരിക്കുന്ന ഇവൻ സ്വജീവനെ തൃണവൽ ഗണിക്കുന്നവനും ഒന്നുകിൽ ജയപ്രഭാവനായോ അല്ലെങ്കിൽ അധോഗതി പ്രാപിക്കേണ്ടവനായോ തീരുന്നവനാണെന്നു് അദ്ദേഹത്തെ അപ്പോൾ കണ്ട അനേകം പേർ വിചാരിച്ചു. അദ്ദേഹം സംസാരിച്ചു തീർന്നയുടൻതന്നെ 'എക്ക്' കോപകലുഷിതനായി എഴുന്നേററു ചക്രവർത്തിയുടെ വിലയേറിയ സമയത്തെ ലൂഥർ നഷ്ടപ്പെടുത്തിയതിനാൽ അദ്ദേഹത്തെ ശാസിച്ചു്, "കാടും പടപ്പും തള്ളി (അതായതു് സ്പഷ്ടവും തെളിവും അല്ലാതെ)സംസാരിച്ചു നിന്റെ പുസ്തകങ്ങളിൽ എഴുതിയിട്ടുള്ള വ്യാജവാർത്തകളെ പിൻവലിക്കുമോ ഇല്ലയോ എന്നു പറയുക. നീ പിൻവലിച്ചില്ലെങ്കിൽ ഹസ്സ് മുതലായവർക്കു വിധിച്ച അതേ ശിക്ഷ ചക്രവർത്തി നിനക്കു വിധിക്കുന്നതിന് നീതന്നെ കാരണക്കാരനായിരിക്കും" എന്നു പറഞ്ഞു. തന്റെ ജീവിതത്തിൽ വലിയ ഉത്തരവാദിത്വം നിറഞ്ഞ സമയം ഇതത്രെ എന്നു ലൂഥർ അറിഞ്ഞു്, ഇപ്രകാരം മറുപടിപറഞ്ഞു: "ബഹുമാനപ്പെട്ട ചക്രവർത്തി അവർകൾ നേരെയുള്ള മറുപടി വേണമെന്നു് ആഗ്രഹിക്കുന്നു. അതിനാൽ അപ്രകാരം മറുപടി പറയാം. പാപ്പായും പൊതുസംഘങ്ങളും പല പ്രാവശ്യം വാക്കുമാറി മുൻപു പറഞ്ഞ സംഗതികളെ പുറകോട്ടു മാറുന്നതു് പട്ടാപ്പകൽ പോലെ തെളിവായിരിക്കുന്നതിനാൽ അവയെ മാത്രം എനിക്കു വിശ്വസിക്കുവാൻ വഹിയാ. ദൈവവചനത്തിനും എന്റെ മനസ്സാക്ഷിക്കും അടിമപ്പെട്ടു മാത്രം എന്റെ പുസ്തകങ്ങളെ ഞാൻ എഴുതി. ആകയാൽ ദൈവചനത്തിനാലോ സംശയത്തിനു വകയില്ലാത്ത മറുന്യായങ്ങളാലോ മാത്രം ഞാൻ എഴുതിയതു് തെററെന്നു്

തെളിയിച്ചാലല്ലാതെ അതിൽ ഒരു വാക്കെങ്കിലും നിഷേധിക്കുന്നതിനും മാററുന്നതിനും ഞാൻ ശക്തിയില്ലാത്തവനായും മനസ്സില്ലാത്തവനായുമിരിക്കുന്നു. മനസ്സാക്ഷിക്കു വിരോധമായി പ്രവർത്തിക്കുന്നതു് ബുദ്ധിഹീനവും മോശവും നാശവുമത്രെ. ദൈവം എനിക്കു സഹായമായിരിക്കട്ടെ. ആമേൻ."

ഈ ലോകത്തിൽ പല സന്ദർഭങ്ങളിൽ പറയപ്പെട്ട ധീരവാചകങ്ങളോടു ഇതും ചേർക്കാമെന്നുള്ളതിനു സംശയമില്ല. ഈ വട്ടത്തിലാണു് ലൂഥർ വിജയശ്രീലാളിതനായതെന്നു പറയാം. രാജകീയ സംഘത്തിൽനിന്നും ചക്രവർത്തിയുടെ നയത്താലും ഉപായത്താലും ശിക്ഷാവാദം സഭയ്ക്കു പുറമെ തള്ളപ്പെട്ടിരുന്ന ലൂഥറിനെ രാജ്യത്തിൽ നിന്നും നാടുകടത്തി അദ്ദേഹത്തെ കാണുന്ന ഏതൊരാൾക്കും അദ്ദേഹത്തെ കൊന്നുകളയാമെന്നു വിധിച്ചതു് നിസ്സാരകാര്യം. ലൂഥരുടെ സ്നേഹിതന്മാർ അദ്ദേഹത്തിന്റെ ജീവനെ സംരക്ഷിക്കുന്നതിനായി തന്നെ ബലാല്ക്കാരമായി പിടിച്ചു് വാർട്ട്ബെർഗ്ഗ് കോട്ടയിൽ അടച്ചതും നിസ്സാരകാര്യമായി ഗണിക്കാം. എന്നാൽ വേംസ് നഗരത്തിൽ സവിശേഷതയാൽ ലഭിച്ച വിജയം എല്ലാം കൊണ്ടും അതുല്യമായിരുന്നു.

# അദ്ധ്യായം 6

## ശാന്തതയും കൊടുങ്കാററും.

"ഞാൻ കേവലം സ്വതന്ത്രൻ എങ്കിലും അധികംപേരെ നേടേണ്ടതിന്നു് ഞാൻ എന്നെത്തന്നെ എല്ലാവൎക്കും ദാസനാക്കി"

(൧ കൊരി. ൯: ൧൯).

വേംസ് രാഷ്ട്രീയ സംഘത്തിൻ മുമ്പാകെ ലൂഥർ ചെയ്ത പ്രസ്താവനയ്ക്കുശേഷം അദ്ദേഹത്തെ ഭ്രഷ്ടനാക്കണമെന്നു ചക്രവൎത്തി വിചാരിച്ചു. അതുമാത്രമല്ല, രാജകീയ സംഘത്തിൽ അധികം പേരും റോമാസഭയിൽ ചേൎന്നിരുന്നവരാകയാൽ ഫ്രഡറിക് (Frederick) പ്രഭുവിൽനിന്നും ലൂഥൎക്കു് വിററൻബെൎഗ്ഗ്നഗരംവരെയ്ക്കും ജീവനോടെ പോകുവാൻ കഴിയുന്ന പത്രികകൊടുക്കുവാൻമാത്രമേ സാധിക്കയുള്ളുവെന്നു വിശദമായി. ലൂഥർ വിററൻബെൎഗ്ഗിൽ ചെന്നുചേൎന്നതിന്നശേഷം ആൎക്കും അദ്ദേഹത്തെ പിടിച്ചുകൊണ്ടുപോകാമായിരുന്നു. തന്റെ സ്നേഹിതന്മാരിൽ ചിലർ അദ്ദേഹത്തെ രക്ഷിക്കുവാൻ ആഗ്രഹിച്ചു. എങ്കിലും ലൂഥരോടു് അതിനെപ്പററി പറഞ്ഞാൽ അദ്ദേഹം സമ്മതിക്കുമോ എന്നു് വലിയ സംശയം ഉണ്ടായിരുന്നു. ആകയാൽ അദ്ദേഹം മടങ്ങിപ്പോകുമ്പോൾ ഇവർ വേഷംമാറി ഒരുക്കൂട്ടം ഭടന്മാരെപ്പോലെ കുതിരപ്പുറത്തുകയറി പെട്ടെന്നു് അദ്ദേഹത്തെ സമീപിച്ചു് ബലാല്ക്കാരമായി വണ്ടിയിൽനിന്നും വലിച്ചിറക്കി കാട്ടിനുള്ളിൽ കൂട്ടിക്കൊണ്ടുപോയി വാൎട്ട്ബെൎഗ്ഗ് കോട്ടയുടെ അകത്തു് ഒളിച്ചുവെച്ചു. ആ കോട്ട അദ്ദേഹം തന്റെ ബാല്യകാലം കഴിച്ചു

ഐസനാക്കിനു സമീപമായിരുന്നു. അവിടെ അദ്ദേഹത്തെ തങ്ങളുടെ ആലോചനപ്രകാരം പ്രയാസത്തോടെ അനുസരിപ്പിച്ചു: പാപ്പായും ചക്രവർത്തിയും വേംസ് നഗരത്തിൽ സുവിശേഷഘോഷണത്തെ ഹനിക്കുവാൻ ചെയ്ത ഉദ്യമം നിഷ്ഫലമായതുപോലെ മാർഗ്ഗനവീകരണക്കാരനായ ലൂഥറിനു ജീവഹാനിവരുത്തുവാൻ ചെയ്ത പ്രയത്നങ്ങളും നിഷ്ഫലമായി.

ലൂഥറിനെ ഒളിച്ചുവെച്ചിരുന്ന സ്ഥലം ആരംഭത്തിൽ രഹസ്യമായിരുന്നതിനാൽ ജർമ്മനിദേശത്തു മുഴുവനും അദ്ദേഹത്തെക്കുറിച്ചു സംക്ലേശം ഉണ്ടായി. ആൽബ്രെക്റ്റ് ഡ്യൂറർ (Albrecht Durer) എന്ന കീർത്തിപ്പെട്ട ചിത്രകാരൻ ഈ സംഭവത്തെക്കുറിച്ചു തന്റെ ഡയറിയിൽ ഇപ്രകാരം എഴുതിയിരിക്കുന്നു: "വിശുദ്ധന്മാരായ നിങ്ങളെല്ലാവരും പരിശുദ്ധാത്മശക്തി ലഭിച്ചു ഈ മനുഷ്യൻ അപ്രത്യക്ഷനായതുനിമിത്തം എന്നോടുകൂടി കണ്ണുനീരൊഴുക്കുവിൻ. ഇദ്ദേഹത്തിനു പകരം മറ്റൊരാളെ അയയ്ക്കുവാൻ ദൈവത്തോടു അപേക്ഷിക്കുവിൻ."

റോമാസഭയിലെ പുരോഹിതന്മാർക്കു ശിരസ്സുപട്ടം എന്നൊരു അടയാളമുണ്ടു്. അതിൻപ്രകാരം ശിരസ്സിൻ മദ്ധ്യത്തിൽ രോമവും അതോടുകൂടിത്തന്നെ താടിയും മീശയും വളരുന്നതുവരെ ലൂഥർ വാർട്ട്ബർഗ്ഗ് കോട്ടയിൽ ഒളിച്ചിരുന്നു. താടിയും മീശയും വളർന്നതിനുശേഷം അരയിൽ വാളും മാർവ്വിൽ സ്വർണ്ണച്ചങ്ങലയുമണിഞ്ഞു് ജോർജ്ജുപ്രഭു എന്ന മറുനാമത്തോടെ അദ്ദേഹം കാണപ്പെട്ടു. തനിയെയിരിക്കുന്നതു ലൂഥർക്കു പ്രയാസമായിത്തോന്നി. അതുമാത്രമല്ല, മഠത്തിൽ ഭക്ഷിച്ചു പഴകിയിട്ടുള്ള സാമാന്യഭക്ഷണത്തിനു പകരമായി കൊഴുത്ത രുചികരമായ ആഹാരം ഭക്ഷിച്ചുകൊണ്ടിരുന്നതിനാൽ മുമ്പുണ്ടായിരുന്ന വയ

റദുനോവു അധികപ്പെട്ടു. ഏകാന്തതയിൽ ശരീരവേദനയും അധികപ്പെട്ടതോടുകൂടി അദ്ദേഹത്തിന്നു പല പരീക്ഷകൾ ഉണ്ടായി. അതിനാൽ അദ്ദേഹം പ്രഭാതസന്ധ്യാസമയങ്ങളിൽ കുതിരപ്പുറത്തു കയറി വളരെ ദൂരം സവാരി ചെയ്ക പതിവായിരുന്നു. അതുകൊണ്ടു അദ്ദേഹത്തിന്നു സ്വല്പം സുഖമുണ്ടായി. ഒരിക്കൽ അദ്ദേഹം നായ്ക്കളോടുകൂടെ മുയൽവേട്ടയ്ക്കു പോകുമ്പോൾ നായ്ക്കളാൽ തുരത്തപ്പെട്ട ഒരു മുയൽകുട്ടി തന്നിക്കെതിരായി ഓടിവരുന്നതു കണ്ടു് അതിനെ പിടിച്ചു് കൊല്ലാതെ തന്റെ വസ്ത്രത്തിൽ ഒളിച്ചുവെച്ചുകളഞ്ഞു. ശത്രുവിന്റെ കൈകളിൽനിന്നു രക്ഷപ്പെട്ടു ദൈവത്തിങ്കലേക്കു സങ്കേതത്തിനായി വരുന്ന ഒരു ആത്മാവിന്റെ കാര്യം ഈ സംഗതി അദ്ദേഹത്തെ ഓർമ്മപ്പെടുത്തി.

ലൂഥർ ജീവനോടിരിക്കുന്നുവെന്നും സുവിശേഷത്തിന്നു വേണ്ടി ഇനിയും പല പോരാട്ടങ്ങൾ നടത്തുവാൻ കഴിവുള്ളവനെന്നും അദ്ദേഹത്തിന്റെ ശത്രുക്കളും മിത്രങ്ങളും വേഗത്തിൽ മനസ്സിലാക്കി. വേംസ് രാജകീയസംഘതീരുമാനം അനുസരിച്ചു് താൻ ജനസമുദായത്തിൽ നിന്നു ബഹിഷ്കരിക്കപ്പെട്ടവനാകയാൽ സുവിശേഷസഭയെ പണിയുന്നതത്രെ ഇനിയും തന്റെ മുഖ്യജോലി എന്നു അദ്ദേഹം നിശ്ചയിച്ചു. സാധാരണ ജനങ്ങൾ സത്യസുവിശേഷത്തെ അധികമായി അറിയുക എന്നുള്ളതുമാത്രമായിരുന്നു അതിന്നുള്ള അടിസ്ഥാനം. ഇതിനായി വീടുകളിൽ വായിക്കത്തക്ക ഒരു പ്രസംഗപുസ്തകം എഴുതി. അദ്ദേഹത്തിന്റെ ലേഖനങ്ങൾ, പ്രസംഗങ്ങൾ, സുവിശേഷവ്യാഖ്യാനങ്ങൾ ഇവ, വളരെ ലളിതമായിരുന്നു. ഈ പ്രസംഗപുസ്തകത്തെക്കാൾ വിശേഷപ്പെട്ട മറെറാരു

പുസ്തകം അദ്ദേഹം വേംസ്കോട്ടയിൽവെച്ചു സാധാരണ ജനങ്ങൾക്കായി ജർമ്മൻഭാഷയിൽ തർജ്ജമ ചെയ്തുകൊടുത്ത പുതിയ നിയമമത്രെ. ഇതുമൂലം ഓരോരുത്തരും താനേ വേദവാക്യംമൂലം ദൈവത്തോടു സംസർഗ്ഗംചെയ്യുവാൻ ലൂഥർ വഴിതെളിച്ചുകൊടുത്തു. ഇതു അദ്ദേഹം മൂന്നുമാസങ്ങൾക്കിടയിൽ ചെയ്തുതീർത്തു. പുതിയ നിയമത്തെ നല്ലവണ്ണം തർജ്ജിമചെയ്യുന്നതിനു് ശുദ്ധഹൃദയവും, പരിശുദ്ധാത്മപ്രേരണയും, കവിതാസാമർത്ഥ്യവും, ഭാഷാജ്ഞാനവും, ചരിത്രപരിജ്ഞാനവും ആവശ്യമായിരുന്നു. ഈ ഗുണങ്ങളെല്ലാം ലൂഥറിനു് ഉണ്ടായിരുന്നു എന്നുള്ളതിനു സംശയമില്ല. ലൂഥർ തർജ്ജിമചെയ്ത പുതിയ നിയമം ൧൫൨൨-ാം വർഷം സെപ്റ്റംബർ മാസത്തിൽ അച്ചടിച്ചു് പ്രസിദ്ധീകരിക്കപ്പെട്ടു. ൫൦൦൦ പ്രതികൾ അച്ചടിച്ചുള്ള എത്രയും എളുപ്പത്തിൽ വിററഴിഞ്ഞു. തൊഴിലാളികൾ, പ്രഭുക്കൾ, സ്ത്രീകൾ, മുതലായ എല്ലാവരും അതു് വാങ്ങി വായിച്ചു. വായിക്കുവാൻ ശീലിച്ചിട്ടില്ലാതിരുന്ന ചിലരും ആ പുസ്തകങ്ങൾ വാങ്ങിച്ചു വായന പരിശീലിക്കുവാൻ ഇടയായി.

വോംസ് സംഘം കൂടിയതിനുശേഷം മതനവീകരണം സംബന്ധിച്ചു ഉപദേശങ്ങൾ ലൂഥറുടെ പ്രയത്നങ്ങൾ കൂടാതെതന്നെ പ്രബലപ്പെട്ടു. എങ്കിലും അദ്ദേഹം "വർഡ്ബർഗ്ഗ്" കോട്ടയിൽ അടയ്ക്കപ്പെട്ടിരുന്നതു നവീകരണ വേലയ്ക്കു ഒരു പ്രതിബന്ധമായിരുന്നു. ലൂഥർ പ്രവർത്തിക്കാതിരുന്ന കാലത്തു് മെലാംഗ്തൻ (Melancthon) അദ്ദേഹത്തിന്റെ സ്ഥാനം കയ്യേററു. ആകയാൽ സകലരും മെലാംഗ്തന്റെ നിവാസസ്ഥലമായ വിറെറൻബെർഗ്ഗിൽ തങ്ങളുടെ ശ്രദ്ധ പതിപ്പിച്ചിരുന്നു. ലൂഥർക്കുണ്ടായിരുന്ന വിശ്വാസധൈര്യം മെലാംഗ്തൻ എന്നയാളിനു് ഉണ്ടാ

യിരുന്നില്ല. ആരംഭം മുതൽ ലൂഥറിന്നു് അനുകൂലമായിരുന്ന കാൽസ്റ്റാട്ടു് (Karlstadt) എന്ന വേദശാസ്ത്രപണ്ഡിതൻ നവീകരണവേലയിൽ നായകത്വം വഹിച്ചു. ഇദ്ദേഹമാകട്ടെ സ്വല്പം ധൃതഗതിക്കാരനായിരുന്നു. മാസു് (Mass) എന്ന ആരാധനയെപ്പററിയും സന്യാസവൃത്തിയെക്കുറിച്ചും ലൂഥറിന്നുണ്ടായിരുന്ന അഭിപ്രായം ഇദ്ദേഹം അറിഞ്ഞയുടൻ, താമസമെന്യേ ബലാല്ക്കാരമായി പട്ടക്കാരെ പ്രസംഗപീഠത്തിൽനിന്നു ആട്ടിപ്പായിക്കുവാനും, സന്യാസികളെയും കന്യാസ്ത്രീകളെയും തങ്ങളുടെ മഠങ്ങളിൽനിന്നു ബഹിഷ്കരിക്കുവാനും ആരംഭിച്ചു. മാർഗ്ഗവിമർശകർ അനേകർ എഴുന്നേററു് ദൈവം തങ്ങളോടു മുഖാമുഖമായി സംസാരിച്ചുവെന്നു പറഞ്ഞു് ആലയങ്ങളിലും മഠങ്ങളിലുമുണ്ടായിരുന്ന വിശേഷപ്പെട്ട പല പടങ്ങളെയും അനാവശ്യമായി നശിപ്പിച്ചു. വേദശാസ്ത്രങ്ങളെ നിന്ദിച്ചു് പള്ളിക്കൂടങ്ങളും, തിരുവചനപ്രസംഗങ്ങളും, ശിശുസ്നാനം മുതലായവ പ്രയോജനകരമല്ലെന്നു ശഠിച്ചു. തിരുവത്താഴത്തിലെ ഇരുപദാർത്ഥങ്ങളും സഭാംഗങ്ങൾക്കു നൽകുക, പാവപ്പെട്ടവരുടെ സംരക്ഷണത്തിന്നുവേണ്ടി ചട്ടങ്ങൾ ഏർപ്പെടുത്തുക, അവർക്കു കടംകൊടുത്തു സഹായിക്കുക, പട്ടക്കാർക്കു പൊതുഭണ്ഡാരത്തിൽനിന്നു ശമ്പളം കൊടുക്കുക, മുതലായവ ആവശ്യമാണെന്നു് ലൂഥർ തന്റെ പ്രബന്ധങ്ങളിൽ വിശദീകരിച്ചിരുന്നു. ഇവയെല്ലാം കാൾസ്റ്റാട്ടു്, മെലാംഗ്തൻ (Karlstalt, Melancthon) എന്നിവരുടെ ആലോചനപ്രകാരം നഗരസഭാംഗങ്ങൾ നിർവഹിച്ചു. എങ്കിലും ദേശാധികാരിയായ ഫ്രഡറിക് (Frederick) പ്രഭുവിന്റെ അനുമതിയില്ലാതെ അപ്രകാരം ചെയ്തതു് തെററായിരുന്നു. സൽപ്രവൃത്തികൾക്കു തന്നെയും വിവേകശൂന്യതയാൽ ഹാനിതട്ടുവാൻ

ഇടയുണ്ടല്ലോ. വിററൻബെൎഗ്ഗ് നഗരസംഘാംഗങ്ങൾ ഇതിനാൽ ഭയപ്പെട്ടു് ഉടനെ അവിടെ ചെന്നു ഹാജരാകണമെന്നു് ലൂഥറിനോടു് ആവശ്യപ്പെട്ടു. വിററൻബെൎഗ്ഗിൽ നടന്ന സഭാനവീകരണം സുവിശേഷാനുസരണമായി നടന്നില്ല എന്നു ലൂഥർ അറിഞ്ഞയുടൻ താൻ രാജകീയശാപത്താൽ കൊല്ലപ്പെടേണ്ടവനായിരുന്നിട്ടും അധൈൎയ്യപ്പെടാതെ ഉടൻതന്നെ ആ സ്ഥലത്തേക്കു പുറപ്പെട്ടു. തനിക്കു മുന്നറിയിപ്പു നൽകിയിരുന്ന നിയമപണ്ഡിതനു് അദ്ദേഹം വഴിയിൽവെച്ചു് എഴുതിയ കത്തു് മറെറല്ലാ കത്തുകളെക്കാളും വിലയേറിയതും അദ്ദേഹത്തിനുണ്ടായിരുന്ന വിശ്വാസധൈൎയ്യത്തെ വെളിപ്പെടുത്തുന്നതുമായിരുന്നു. ഈ കത്തുലഭിച്ചു നിയമജ്ഞൻ ഇഷ്ടപ്പെട്ടു ലൂഥറിനെ സംരക്ഷിക്കുവാൻ വീണ്ടും പ്രയത്നിച്ചതു അദ്ദേഹത്തിന്റെ മഹാമനസ്കതയെ കാണിക്കുന്നു. ഈ കാലത്തു ചക്രവൎത്തിയും രാജ്യവിഷയമായി പല കാൎയ്യങ്ങൾ അന്വേഷിക്കേണ്ടിയിരുന്നതിനാൽ ലൂഥരുടെ നടപടികളെ സൂക്ഷിക്കുവാൻ അദ്ദേഹത്തിനു സമയമില്ലായിരുന്നു. ലൂഥരുടെ വരവു് വിറെറൻബെൎഗ്ഗു് നഗരത്തിലെ നവീകരണത്തിനു് വളരെ അനുകൂലമായിരുന്നു. നവീകരണം എന്നു പറയുന്നതു് മേലുള്ളവരുടെ അധികാരങ്ങളെ മാററിമറിയ്ക്കുന്നതല്ലെന്നും പ്രത്യുത, ആ അധികാരങ്ങൾക്കു കീഴ്പ്പെട്ടിരിക്കുന്നതാണെന്നും ലൂഥരുടെ ശത്രുക്കൾക്കു് മനസ്സിലായി. ഇതുവരെയ്ക്കും ഈ വേല സുവിശേഷ ഉപദേശത്തിന്റെ സ്വഭാവത്തെ വെളിപ്പെടുത്തിയിരുന്നു. ഇപ്പോഴാ അതു പ്രബോധനത്തിനടുത്ത പ്രയോഗമാക്കി സഭാകാൎയ്യങ്ങളെ ക്രമപ്പെടുത്തുന്നതാണെന്നു സ്പഷ്ടമായി.

---

# അദ്ധ്യായം 7

---

## സുവിശേഷ സംസ്ഥാപനയത്നം

"അപ്പൊല്ലോസ് ആർ? പൌലൊസ് ആർ? തങ്ങൾക്കു കൎത്താവു നൽകിയതുപോലെ നിങ്ങൾ വിശ്വസിപ്പാൻ കാരണമായിത്തീൎന്ന ശുശ്രൂഷക്കാരത്രെ. ഞാൻ നട്ടു, അപ്പൊല്ലോസ് നനെച്ചു. ദൈവമത്രെ വളരുമാറാക്കിയതു". ൧ കൊരി. ൩: ൫, ൬.

ലൂഥർ വിറ്റെൻബെൎഗ്ഗിൽ വന്നയുടനെ നഗരാലയത്തിൽ ഒരാഴ്ചയോളം അനുദിനം പ്രസംഗിച്ചു. ആലയത്തിൽ ജനങ്ങൾ തിങ്ങിക്കൂടിയിരുന്നു. അദ്ദേഹത്തിന്റെ പ്രസംഗങ്ങളിൽ മുഖ്യകാൎയ്യം എന്തെന്നാൽ "സുവിശേഷം ന്യായപ്രമാണത്തെപ്പോലെ ഒരു വിലങ്ങല്ല. അതു ന്യായപ്രമാണത്തിൽ നിന്നു നമുക്കു നൽകുന്ന സ്വാതന്ത്ര്യമത്രെ. ഏതു പുതിയ കാൎയ്യവും അപായമില്ലാതെ അനുഷ്ഠാനത്തിൽ കൊണ്ടുവരേണമെങ്കിൽ സാധാരണ ജനങ്ങൾക്കു അതിനെപ്പറ്റി നല്ല അറിവുണ്ടാകണം. നടക്കുമ്പോൾ കാലിടറിവീഴുന്ന കുഞ്ഞുങ്ങൾ അവയവബലം പ്രാപിച്ചു പ്രവൎത്തനശക്തരാകുന്നതുവരെയും കാത്തിരിക്കുന്നതുപോലെ അജ്ഞാനികൾ ജ്ഞാനപരിശീലനം ചെയ്തു സാമൎത്ഥ്യമുള്ളവരാകുന്നതുവരെയും മറ്റുള്ളവർ അവരെ സഹിക്കയും അവൎക്കുവേണ്ടി കാത്തിരിക്കയും വേണം" എന്നായിരുന്നു. കാൾസ്റ്റാട്ട് (Karlstadt) മുതലായ അഹങ്കാരബുദ്ധികളെപ്പോലെ വലിയശബ്ദത്തിൽ നിഷ്ഠുരമായി സംസാരിക്കാതെ ശാന്തമായും തെളിവായും ലൂഥർ സംസാരിച്ചതിനാൽ പൊതുജനങ്ങൾ അദ്ദേഹത്തിന്റെ സന്നിധിയിലേക്കു വരാൻ ആകൎഷിക്കപ്പെട്ടിരുന്നു.

സ്നേഹമില്ലാത്ത സ്വാതന്ത്ര്യം സാക്ഷാൽ സ്വാതന്ത്ര്യമല്ല. സ്നേഹമില്ലാത്തവിശ്വാസം പ്രഭയില്ലാത്ത വിളക്കുപോലെയാണു്. പ്രസംഗിക്കുന്നതിനും എഴുതുന്നതിനും മാത്രം തനിക്കു അധികാരമുണ്ടെന്നല്ലാതെ, ഏതുമനുഷ്യനെയും ബലാല്ക്കാരമായി നിർബ്ബന്ധിക്കുവാൻ അധികാരമില്ല; തർക്കങ്ങളും വഴക്കുകളും ഉണ്ടാക്കി ബലാല്ക്കാരം ചെയ്യുന്നതു് പിശാചിനു് ഇടംകൊടുക്കുന്നതത്രെ." ലൂഥർ ഇപ്രകാരം പ്രസംഗിച്ചു് ഒരാഴ്ചക്കകം ആ പട്ടണത്തിൽ ഉണ്ടായിരുന്ന ബഹളങ്ങളെ ശമിപ്പിച്ചു. കാൾസ്റ്റാട്ടും (Karlstadt) അദ്ദേഹത്തിൻെറ അനുയായികളും സ്വല്പം ശാന്തരായി.

തൻെറ ഉപദേശങ്ങൾക്കുചിതമായ ന്യായങ്ങൾ ലൂഥർ കുറേശ്ശേയായി പ്രായോഗികമാക്കുവാൻ തുടങ്ങി. റോമാസഭയെയും പാപ്പാമാർഗ്ഗത്തെയും എതിർത്തു പോരാടിയതിനേക്കാൾ അധികമായി, അതിനുശേഷം സുവിശേഷസഭയ്ക്കായി ഇടവിടാതെ ശാന്തമായി അദ്ദേഹം ചെയ്ത വേല കൂടുതൽ വിശിഷ്ടമായിരുന്നു. സുവിശേഷാനുസരണമായ സഭയാണു് ആവശ്യമെന്നു അദ്ദേഹം മനസ്സിലാക്കി, പെട്ടെന്നു് അതു സാധിക്കാത്ത കാൎയ്യമെന്നു കണ്ടു് മുമ്പുള്ള സഭയിലെ ആരാധനക്രമങ്ങളെ പുതിയ വിശ്വാസത്തിനുതകുന്നവിധം അദ്ദേഹം ഭേദപ്പെടുത്തി. പഴയക്രമങ്ങളെ മിക്കവാറും വെച്ചുകൊണ്ടു് സുവിശേഷത്തിനെതിരില്ലാത്തതും തെറ്റായ അഭിപ്രായങ്ങൾക്കു് ഇടംകൊടുക്കാത്തതുമായ ഭാഗങ്ങൾ ക്രമേണ ഉൾപ്പെടുത്തി. ഇപ്രകാരം ആരാധനക്രമം മുഴുവനും തയ്യാറാക്കുന്നതിനു മൂന്നുവൎഷങ്ങളോളംവേണ്ടിവന്നു.

ഫ്രെഡറിക്ക് പ്രഭു മരിച്ചശേഷം അദ്ദേഹത്തിന്റെ സഹോദരൻ ജോൺപ്രഭു (Elector John) സിംഹാസനാരൂഢനായി. ഇദ്ദേഹം പരസ്യമായി സുവിശേഷസത്യങ്ങളിൽ താല്പര്യം പ്രദർശിപ്പിച്ചിരുന്നതിനാൽ ലൂഥറിന്റെ പുതിയ ആരാധനക്രമം അച്ചടിപ്പിച്ചു പ്രസിദ്ധീകരിക്കുന്നതിന് വേണ്ട ആനുകൂല്യങ്ങൾ നൽകി. സുവിശേഷസഭകൾക്കു പിൽകാലത്ത് മാർഗ്ഗദർശകമായി പ്രശോഭിച്ച തന്റെ ആരാധനക്രമത്തെ ൧൫൨൬-ാം വർഷം അദ്ദേഹം പ്രചരിപ്പിച്ചു. ലൂഥർ ക്രൈസ്തവസഭയ്ക്കു നൽകിയിട്ടുള്ള മറ്റൊരു ദാനമാണിത്. വിറ്റെൻബർഗ്ഗിൽ ലൂഥർ ഏർപ്പെടുത്തിയ പുതിയ ആരാധനക്രമം സുവിശേഷത്തിനു യോജിച്ചതായിരുന്നതിനാൽ വേഗത്തിൽ എല്ലാവരാലും അംഗീകരിക്കപ്പെട്ടു. ആ പുസ്തകത്തിന്റെ മുഖവുരയിൽ ലൂഥർ, എല്ലായിടത്തും ആരാധനക്രമം ഒരേമാതിരി ആയിരിക്കേണം എന്നു റോമാസഭ കല്പിച്ച പ്രമാണം അബദ്ധം എന്നു കാണിച്ച്, ആൎക്ക് തന്റെ ക്രിസ്തീയ സ്വാതന്ത്ര്യം ഉപയോഗിച്ച് ഇതിനെ എത്രത്തോളം, എവിടെയും, എത്രകാലത്തേക്കും ഉപയോഗിക്കുവാൻ ആഗ്രഹിക്കുന്നുവോ അപ്രകാരം ചെയ്യാം എന്നു പറഞ്ഞിരിക്കുന്നു.

റോമാസഭയിലെ ആരാധനക്രമം പട്ടക്കാർക്കല്ലാതെ സാധാരണ ജനങ്ങൾക്കു മനസ്സിലാകാത്ത ലത്തീൻ ഭാഷയിൽ എഴുതപ്പെട്ടിരുന്നു. സഭാംഗങ്ങളും ദൈവവേല ചെയ്യേണമെന്നുള്ളതു ലൂഥരുടെ അഭിപ്രായമായിരുന്നതിനാൽ, അർത്ഥം മനസ്സിലാകാത്ത ലത്തീൻഭാഷയെ മാററി ഓരോരുത്തരും താന്താങ്ങളുടെ മാതൃഭാഷ ഉപയോഗിക്കത്തക്കവണ്ണം ഏർപ്പാടുകൾ ചെയ്തു. ദൈവത്തിനും മനുഷ്യർക്കും തമ്മിലുള്ള സംബന്ധത്തിൽ ഭാഷ ഒരു പ്രതിബ

ന്ധമായിരിക്കാൻ പാടില്ലെന്നുള്ളതു് അദ്ദേഹത്തിന്റെ അഭിപ്രായമായിരുന്നു.

'മാസ്' എന്ന ആരാധനയിൽ സംബന്ധിക്കുന്നതു് ദൈവത്തെ കൃപാപൂർണ്ണനാക്കിത്തീർക്കുന്നതിനു് സഭക്കാർ ചെയ്യുന്ന ഒരു സൽകൃത്യമായി കരുതപ്പെട്ടിരുന്നു. ലൂഥറോ, കൃപയുള്ള ദൈവം എപ്പോഴും നമ്മോടുകൂടെയിരിക്കുന്നുവെന്നുള്ള തത്വം അടിസ്ഥാനമാക്കി തന്റെ പുസ്തകം നിർമ്മിച്ചു. ഇതിനാൽ അദ്ദേഹം ഏർപ്പെടുത്തിയ ആരാധനാക്രമത്തിൽ വിശ്വാസത്തിനും സ്തോത്രത്തിനും മുഖ്യസ്ഥാനം നൽകിയിരിക്കുന്നു. നാം മോക്ഷലബ്ധിക്കായല്ല ദേവാലയത്തിൽ പോകുന്നതു്. പ്രത്യുത, ദൈവത്തെ ഭജിച്ചു് ആരാധിക്കുന്നതിനും അവനോടു നമ്മുടെ പാപങ്ങളെ ഏറ്റുപറയുന്നതിനും, വിശ്വാസത്തിലും, ദൈവവചനവിജ്ഞാനത്തിലും അഭിവൃദ്ധിപ്പെടുന്നതിനും, പ്രാർത്ഥനകളാലും, സങ്കീർത്തനങ്ങളാലും, ഗീതങ്ങളാലും അവനെ സ്തുതിച്ചു അവനു നന്ദി പ്രകാശിപ്പിക്കുന്നതിനും ആണെന്നുള്ളതത്രെ ലൂഥറിന്റെ അഭിപ്രായം. പട്ടക്കാരന്റെ പ്രസംഗവും സഭയുടെ കീർത്തനങ്ങളും ദൈവാരാധനയിൽ മുഖ്യകാര്യങ്ങളായി ലൂഥർക്കുതോന്നി. പ്രസംഗത്താൽ ക്രിസ്തു നമ്മുടെ അടുക്കൽ വരികയും നാം അവന്റെ അടുക്കലേക്കു ആനയിക്കപ്പെടുകയും ചെയ്യുന്നു. പട്ടക്കാർക്കു് മാത്രമേ ദൈവവേല ചെയ്യുന്നതിനുള്ള പദവി ലഭിച്ചിട്ടുള്ളു എന്നു പറയുന്ന റോമാ സഭയുടെ നിയമത്തിനു എതിരായി സഭാംഗങ്ങളും ആരാധനയിൽ പ്രവർത്തിക്കുവാൻ പ്രാപ്തിയും അവകാശവും ഉള്ളവരാണെന്നു ലൂഥർ അഭിപ്രായപ്പെട്ടു. ആരാധന മുഴുവനും ദൈവത്തിനു അർപ്പിക്കുന്ന ഒരേ സ്തോത്രമായിരിക്കുവാൻ താൻ ആഗ്രഹിച്ചു. അദ്ദേഹം മാതൃഭാഷയിൽ ജ്ഞാനകീ

ത്തനങ്ങൾ തർജ്ജിമചെയ്തു. ലൂഥർ ഒരു കീർത്തിപ്പെട്ട
പാട്ടുകാരനും കവിയുമായിരുന്നതിനാൽ സംഗീതം മനു
ഷ്യരെ വശീകരിക്കുന്നതിനു് ശക്തിയുള്ളതെന്നറിഞ്ഞിരു
ന്നു. മാതൃഭാഷയിൽ കീർത്തനങ്ങൾ ചമയ്ക്കുവാൻ പ്രയ
ത്നിച്ചു എങ്കിലും ലൂഥറിനു് മാതൃകയ്ക്കായി എളുപ്പമായ
രാഗങ്ങൾ ലഭിച്ചില്ല. അക്കാലത്തു നടപ്പിലിരുന്ന പാട്ടു
കൾ ആരാധനയിൽ ബാഹ്യമായ ചടങ്ങുകൾക്കും ആരാധ
നകൾക്കും വിധേയമായിരുന്നു. അതുകൊണ്ടു് അവിടെ
ഒരു അത്ഭുതംതന്നെ നടന്നു എന്നു പറയാം. ൪൦ വയ
സ്സുള്ള സന്യാസിയും വേദശാസ്ത്രജ്ഞനുമായ ലൂഥർ പെട്ടെ
ന്നവെ ഒരു കവിയായി രൂപാന്തരപ്പെട്ടു. ഇതിനുമുൻപു്
യാതൊരു കവിയും പാടിയിട്ടില്ലാത്ത കീർത്തിപ്പെട്ട കവിത
കൾ പാടിയതിനാൽ ജർമ്മനിദേശത്തിൽ കാണപ്പെട്ട
എല്ലാ കവികളെക്കാളും കീർത്തിയുള്ളവനായിത്തീർന്നു.
൧൫൨൩-ാമാണ്ടു് ലൂഥറിന്റെ മതത്തിനുവേണ്ടി രണ്ടു്
രക്തസാക്ഷികളെ അഗ്നിയിൽ ദഹിപ്പിച്ചു എന്നുള്ള
വർത്തമാനം ശ്രവിച്ചു ഉടനെ അദ്ദേഹത്തിന്റെ ഉള്ളിൽ
നിന്നും ജ്ഞാനകീർത്തനങ്ങൾ തുറന്നുവിട്ട ജലപ്രവാഹം
പോലെ ഒഴുകുവാൻ ആരംഭിച്ചു. ഇദ്ദേഹം രചിച്ച ആരാ
ധന കീർത്തനങ്ങളിൽ ചിലതു് തമിഴിലും തർജ്ജിമ ചെയ്തി
ട്ടുണ്ടു്. ഇതിൽ ൨൪ പാട്ടുകൾ തരംഗംപാടി ജ്ഞാനകീ
ർത്തനമാലയിൽ ചേർത്തിട്ടുണ്ടു്.

നാം ലൂഥറിനുവേണ്ടി ദൈവത്തെ സ്തോത്രം ചെയ്യുന്ന
തിനു് ഇതു മതിയായ കാരണമത്രെ. ഗീതങ്ങളെ രചിച്ചു
ടൻ തന്നെ അവയ്ക്കേററവും പററിയ രാഗങ്ങളും
സൃഷ്ടിച്ചു. ഇപ്രകാരം ലൂഥറിന്റെ പരിശ്രമത്താൽ
സഭാംഗങ്ങൾ സ്വവിശേഷത്തിനു യോജിച്ചവിധത്തിൽ
ദൈവാരാധന ചെയ്വാൻ കഴിവുള്ളവരായിത്തീർന്നു.

ആരാധനയുടെ മറുഭാഗങ്ങളായ ജ്ഞാനസ്നാനം, വിവാഹം മുതലായ സക്രമെന്തുകൾക്കും ലൂഥർ സുവിശേഷത്തിനനുയോജ്യമായ രീതികൾ ചമച്ചു. ലൂഥരുടെ ഗ്രന്ഥങ്ങൾ വായിച്ച സ്ഥലങ്ങളിലുണ്ടായിരുന്ന സന്യാസിമഠങ്ങൾ ആളില്ലാത്തതായിത്തീൎന്നു. ഈ മഠങ്ങളെ വിട്ടു വന്ന സന്യാസികളെ ഗൃഹജീവിതത്തിൽ ആക്കിത്തീൎക്കുന്നതിനും അവൎക്കുവേണ്ടിയ വേദപരിജ്ഞാനം നൽകുന്നതിനും പുതിയ ക്രമീകരണത്തിനനുസരണമായി അവരുടെമേൽ കൈവെച്ചു് പ്രാൎത്ഥിച്ചു് പട്ടക്കാരായി നിയമിക്കുന്നതിനും ലൂഥർ അനുഭവിച്ച പ്രയാസങ്ങൾ കുറച്ചൊന്നുമല്ല.

സുവിശേഷസഭയ്ക്കു പ്രസംഗപുസ്തകവും ജ്ഞാനകീൎത്തനങ്ങളും എത്രത്തോളം ആവശ്യമായിരുന്നുവോ അത്രത്തോളംതന്നെ സുവിശേഷാനുസരണം ജീവിക്കുന്ന സഭാംഗങ്ങളും ആവശ്യമായിരുന്നു. പട്ടക്കാരുടെ ഉപജീവനത്തിനായി സഭകൾ പണം ശേഖരിച്ചു് അവരെ സംരക്ഷിക്കുന്നതിനും വേണ്ടിയ ഏൎപ്പാടുകൾ ചെയ്തു. ഇപ്രകാരമുള്ള പട്ടക്കാരുടെ ഗാൎഹികജീവിതം സഭാംഗങ്ങൾക്കു ഉത്തമമാതൃകയായിരുന്നു. അചിരേണ സുവിശേഷ സഭകൾ പല സ്ഥലങ്ങളിലും സ്ഥാപിതമായി. പഴയ ദുഷ്ടനടപടികൾ മാറിപ്പോയി. ദൈവാരാധനയിൽ പാട്ടുകൾക്കും പ്രസംഗത്തിനും ഒരു മുഖ്യസ്ഥാനം ലഭിച്ചു. തിരുവത്താഴത്തിൽ സഭാംഗങ്ങൾക്കു് ഇരുപദാൎത്ഥങ്ങളും ലഭ്യമായി. ഇപ്രകാരം പട്ടണങ്ങളിൽ ക്രമീകരിക്കപ്പെട്ട സഭകൾ ഏൎപ്പെടുത്തിയശേഷം ലൂഥർ ഗ്രാമങ്ങളിലും ഇപ്രകാരമുള്ള സഭകൾ സ്ഥാപിക്കുവാൻ യത്നിച്ചു. ഇതിനായി അദ്ദേഹം ൧൫൨൭ മുതൽ ൧൫൨൯ വരെ തിരഞ്ഞെടുക്കപ്പെട്ട

ഏതാനും ചില സ്നേഹിതന്മാരോടുകൂടി ഗ്രാമങ്ങളിൽ ചുററി സഞ്ചരിച്ചു പല സഭകളെയും സന്ദർശിച്ചു. ഇദ്ദേഹം പോയസ്ഥലങ്ങളിലെല്ലാം സഭയിലുള്ള കുഴപ്പങ്ങളെയും സഭക്കാരുടെ അറിവില്ലായ്മയെയും ദേവാലയങ്ങളുടെയും പള്ളിക്കൂടങ്ങളുടെയും വിജനസ്ഥിതിയെയും പട്ടക്കാർ മൂഢതയിലും ദുർമ്മാർഗ്ഗത്തിലും മുഴുകി വീണ്ടുവിചാരമില്ലാത്തവരായിരിക്കുന്നതിനെയും കണ്ടു. അനേകദേവാലയങ്ങളിൽ ശുശ്രൂഷസമയത്തു പ്രസംഗങ്ങൾപോലുമില്ലായിരുന്നു. കർത്താവിൻെറ പ്രാർത്ഥനപോലും ചൊല്ലുന്നതിനു പരിചയമില്ലാത്ത ഒരാൾ ഭൂതങ്ങളെ പുറത്താക്കുന്നതിൽ കീർത്തിപ്പെട്ടവനായിരുന്നു. മദ്യപാനം നിമിത്തം അടിക്കടി ഉണ്ടായിക്കൊണ്ടിരുന്ന ആപത്തുകൾ അധികമായിരുന്നു. പൊതുജനങ്ങൾ പാപ്പായെയും ലൂഥരെയും കൂടെ നിന്ദിച്ചു. ഈ കുഴപ്പങ്ങൾ പരിഹരിച്ചു് ക്രമീകരിക്കുന്നതിനു് പൊതുജനങ്ങളെ വശപ്പെടുത്തേണ്ടിയിരുന്നു. ലൂഥർ തനിക്കുണ്ടായിരുന്ന വരങ്ങളെയും ബലത്തെയും വിശ്വാസത്തെയും ഉപയോഗിച്ചു് ഇവയൊക്കെയും ചെയ്തു. ഒരു കുടിയാനവനു വിശ്വാസപ്രമാണം പഠിപ്പിച്ചുകൊടുക്കുമ്പോൾ "സർവ്വ ശക്തിയുള്ള പിതാവായ ദൈവത്തിൽ ഞാൻ വിശ്വസിക്കുന്നു" എന്നുള്ളതിൻെറ അർത്ഥമെന്തെന്നു് അവനോടു ചോദിച്ചു. അവൻ കോപത്തോടെ "എനിക്കു് അറിയാൻ പാടില്ല" എന്നു പറഞ്ഞു. ലൂഥർ അവനോടു്, "സ്നേഹിതാ, ദൈവത്തിൻെറ ശക്തിയോ, സർവ്വവല്ലഭത്വമോ ഇന്നതെന്നു് എനിക്കും മറെറാരു ജ്ഞാനിക്കും അറിവാൻ പാടില്ല; എങ്കിലും ദൈവം നിനക്കും നിൻെറ പുത്രകളത്രാദികൾക്കും വന്നു സംഭവിക്കാവുന്ന എല്ലാ ആപത്തുകളിൽനിന്നും ഒഴിഞ്ഞു മാറുന്നതിനു് നിന്നെ സഹായിക്കുവാൻ മനസ്സും ജ്ഞാനവും

ശക്തിയുമുള്ള പരമപിതാവെന്ന് നീ വിശ്വസിച്ചാൽ മതി'' എന്നു പറഞ്ഞു. ബ്രഹ്മാണ്ഡമായ സൂര്യൻ ഒരു ചെറിയ ജലബിന്ദുവിലും പ്രതിബിംബിക്കുന്നതുപോലെ ലൂഥറുടെ വലിയ ജ്ഞാന അനുഭവങ്ങൾ അദ്ദേഹത്തിന്റെ എളിയ സംഭാഷണങ്ങളിലും വിളങ്ങിയിരുന്നു.

സാധാരണ ജനങ്ങൾക്ക് വൈദികവും ലൌകികവുമായ അറിവു നൽകുക എന്നതത്രെ ലൂഥർ ചെയ്ത മഹാപ്രവൃത്തികളിൽ ഒന്ന്. ഇതിനേക്കാൾ അദ്ദേഹം പൈതങ്ങൾക്കു ചെയ്ത സഹായം മുഖ്യമത്രെ. അക്കാലത്തു സഭാംഗങ്ങൾക്കു മാർഗ്ഗഉപദേശം സ്വല്പമായെങ്കിലും ഉണ്ടായിരുന്നു. സഭക്കാർ കമ്പസാരത്തിനു വരുമ്പോൾ ചില ഭക്തിയുള്ള പട്ടക്കാർ സ്വല്പമായ ഉപദേശം നൽകിവന്നിരുന്നു. സാധാരണയായി കർത്താവിന്റെ പ്രാർത്ഥനയെയും, പത്തു കല്പനകളെയും, വിശ്വാസപ്രമാണത്തെയും, "നന്മ നിറഞ്ഞ മറിയമേ" എന്നു ആരംഭിക്കുന്ന പ്രിയമന്ത്രത്തെയും മനഃപാഠമായി പഠിപ്പിച്ചിരുന്നു. ഇതു പാപ ഏററുപറച്ചിലിനായി വരുന്ന മുതിർന്നവർക്കുമാത്രം ലഭിച്ചു ഒരു പദവിയത്രെ. ലൂഥറും റോമാസഭയിൽ ഇരിക്കുമ്പോൾ ഇപ്രകാരം പഠിച്ചിട്ടുണ്ടായിരുന്നു. സഭക്കാർ തങ്ങളുടെ എല്ലാപാപങ്ങളെയും പട്ടക്കാരനോടു ഏററുപറയണമെന്നുള്ള നിർബ്ബന്ധമായ പഴക്കത്തെ സുവിശേഷത്തിനനുയോജ്യമായി ലൂഥർ മാററിയതിനാൽ ഈ ഉപദേശവും നീങ്ങിപ്പോകത്തക്ക നിലയിൽ ഇരുന്നിരുന്നു. ഇതു് ലൂഥറിന്റെ മനസ്സിൽ വളരെ വ്യസനം ഉളവാക്കി. മുതിർന്നവർക്കു ഉപദേശം കൊടുത്തതോടൊപ്പം സമയമുള്ളപ്പോൾ ഓരോ പട്ടക്കാരനും ലളിതഭാഷയിൽ ക്രിസ്തുമാർഗ്ഗ അറിവു പൈതങ്ങൾക്കു കൊടുക്കണമെന്നു ലൂഥർ വേണ്ട ചട്ടംകെട്ടുകൾ ചെയ്തു. 'തൊട്ടിലിലെ പഠനം ചുടലവരെ'

എന്നുള്ളതിൻെറ അർത്ഥം ആ കാലത്തു ലൂഥർ നല്ലവണ്ണം മനസ്സിലാക്കിയിരുന്നു. അദ്ദേഹം ബാലനായിരിക്കുമ്പോൾ അദ്ധ്യാപകന്മാരിൽനിന്നും സഹിച്ച കഷ്ടതകൾ ഓർമ്മിച്ചു പ്രസംഗങ്ങളെയും, ചെറു പുസ്തകങ്ങളെയും, ആദി പാഠങ്ങളെയും, ചോദ്യോത്തരമായി പഠിപ്പിക്കുന്ന ഒരു നവീന മാതൃക കൈക്കൊണ്ടു. ലൂഥറിൻെറ ഉപദേശകശക്തി ഇവയിൽ അതിശയനീയമാംവണ്ണം വിളങ്ങിയിരുന്നു.

"പൈതലിൻെറ ഗുരു പൈതൽ തന്നെ" എന്നുള്ള പഴമൊഴി അനുസരിച്ചു അദ്ദേഹം ൧൫൨൯-ാം വർഷത്തിൽ ചോദ്യോത്തര പ്രസംഗങ്ങളെ തയാറാക്കി. അടുത്തവർഷം പട്ടക്കാരുടെ ഉപയോഗത്തിനായി അതിനെ അച്ചടിപ്പിച്ചു. ഇതത്രെ ലൂഥർ രചിച്ച മഹാജ്ഞാനോപദേശം. അതേസമയത്തു പ്രസിദ്ധീകരിച്ച ലൂഥരുടെ "ബാല്യജ്ഞാനോപദേശം" അധികം പ്രാബല്യത്തിൽ വന്നതിനാൽ പലരും ലൂഥറിൻെറ മഹാജ്ഞാനോപദേശം അറിവാൻ കഴിഞ്ഞില്ല. എങ്കിലും അതു ക്രൈസ്തവർക്കു ലഭിച്ച വിലമതിക്കുവാൻ കഴിയാത്ത മുത്തുകളിൽ ഒന്നത്രെ. ലൂഥർ രചിച്ച മറെറല്ലാ പുസ്തകങ്ങളെയുംകാൾ ഇതിലാണു അദ്ദേഹത്തിൻെറ ജ്ഞാനശക്തി തെളിവായി കാണുന്നതു. ഇതു നാം വായിക്കുന്നതു വളരെ പ്രയോജനകരമായിരിക്കും.

ലൂഥർ തൻെറ മഹാജ്ഞാനോപദേശത്തിൽ, "നിൻെറ അപ്പനെയും അമ്മയെയും ബഹുമാനിക്ക" എന്നുള്ള കർത്തൃ കല്പനയെ വിവരിക്കുമ്പോൾ ഇൻഡ്യയെക്കുറിച്ചു സൂചിപ്പിച്ചിരിക്കുന്നു. ദൈവവേലക്കാരായ നമ്മുടെ ആത്മീയപിതാക്കളെപ്പററി പറയുമ്പോൾ അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നതു "അവർ നമ്മുടെ പിതാക്കന്മാരായിരിക്കു

ന്നതിനാൽ മറെറല്ലാവരെയുംകാൾ ബഹുമാനത്തിന്ന് അർഹതയുള്ളവർ എന്നത്രെ. ക്രിസ്ത്യാനികളായി ജീവിക്കുവാൻ ആഗ്രഹിക്കുന്ന എല്ലാവരും ആത്മീയ ശുശ്രൂഷക്കാരെ വളരെ മടങ്ങ് ബഹുമാനത്തിന്ന അർഹതയുള്ളവർ എന്നു നിനച്ച് അവർ നന്മചെയ്കയും അവരെ പോഷിപ്പിച്ചു അവരുടെ കുറവുകളെ പരിഹരിക്കയും ചെയ്യാൻ ദൈവസന്നിധിയിൽ കടപ്പെട്ടവരാണ്. ദൈവഹിതത്തെയും കല്പനകളെയും മാനിക്കുന്നവർ എല്ലാവരും തങ്ങളുടെ ലൌകികരും ആത്മീയരുമായ പിതാക്കന്മാരെ ബഹുമാനിക്കുവാൻ ചെയ്യുന്ന എല്ലാ കാര്യങ്ങൾക്കും അപരിമിതമായ ഫലം കിട്ടുമെന്നു വാഗ്ദത്തം ലഭിച്ചവരായിരിക്കുന്നു. ഇതു നമ്മെ ഉത്സാഹഭരിതരാക്കി ബഹുമാനത്തിന്നു യോഗ്യരായവരെ സ്നേഹിക്കുന്നതിനാൽ ലഭിക്കുന്ന സന്തോഷത്താൽ ഇളകപ്പെട്ട മനസ്സിനെ നമുക്ക് പ്രദാനം ചെയ്ത് നാം നമ്മുടെ കരങ്ങൾ ഉയർത്തി മേല്പറഞ്ഞ വാഗ്ദത്തം നമുക്കു നൽകിയ ദൈവത്തെ ആഹ്ളാദത്തോടെ സ്തോത്രം ചെയ്വാൻ ഇൻഡ്യയുടെ അററത്തോളം പോയി സുവിശേഷ വേല ചെയ്വാൻ നമ്മെ പ്രേരിപ്പിക്കേണ്ടതത്രേ."

ഇൻഡ്യയെ ബഹുദൂരത്തിലുള്ള ഒരു ദേശമായും അവിടെ ചെന്നെത്തുന്നതിനുള്ള പ്രയാണത്തെ വളരെ വിഷമം നിറഞ്ഞതായും ലൂഥർ വിചാരിച്ചിരുന്നു. സഭാംഗങ്ങൾ തങ്ങളുടെ പട്ടക്കാരനെ ഒരു സ്ഥാനത്തിൽ വെച്ച് അവരെ ബഹുമാനിക്കുന്ന അവകാശം ഒരു നന്മയായി വിചാരിച്ചു. അതിനായി ഇൻഡ്യയിലേക്കു പോകുമ്പോൾ നേരിടുന്ന പ്രയാസങ്ങൾക്കൊത്തവണ്ണമുള്ള ത്യാഗങ്ങളെ സന്തോഷത്തോടെ ചെയ്യേണമെന്നു അദ്ദേഹം പറയുന്നു അതേ

സമയത്തിൽ തന്റെ ലഘുജ്ഞാനോപദേശങ്ങളും അദ്ദേഹം എഴുതി. ആരംഭത്തിൽ ഒററയൊററ [illegible] വാക്യങ്ങളായിരുന്ന ചുരുക്കം ചില ഉപദേശങ്ങൾ കൂട്ടിച്ചേർത്തു വിപുലമാക്കി. ൧൫൨൯-ാമാണ്ടു മേയ് മാസത്തിൽ ഒരു പുസ്തകമാക്കി അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്തു. ജൂൺ മാസത്തിനകം മൂന്നു പതിപ്പുകൾ അച്ചടിപ്പിച്ചു. അതു മുഴുവനും ചെലവായി. ഈ പുസ്തകം വാങ്ങിച്ചവർ അതു കീറിപ്പോകുന്നതുവരെ ആശയോടെ വീണ്ടും വീണ്ടും വായിച്ചു. മൂന്നാംപതിപ്പിന്റെ കീറിയ ഒരു ഒററപ്രതിമാത്രം ഇന്നേയോളം സൂക്ഷിച്ചുവരുന്നു. ഈ ചെറുപുസ്തകത്തിൽ വളരെ ഗാഢമായ സത്യങ്ങൾ ശുദ്ധമായും തെളിവായും കാണിച്ചിരിക്കുന്നു. ലൂഥർ തന്റെ വേദശാസ്ത്രപാണ്ഡിത്യത്തെയോ വൈദിക ജ്ഞാനത്തെയോ അതിൽ കാണിക്കാതെ വേദത്തിന്റെ ഉൾപ്പൊരുളായ സുവിശേഷത്തിനെ ശുദ്ധമായും സുലഭമായും പാമരന്മാർപോലും മനസ്സിലാക്കത്തക്കവണ്ണം ലളിതമായരീതിയിൽ പ്രകാശിപ്പിച്ചു കാണിച്ചു. ലൂഥർ എഴുതിയ മററെല്ലാ പുസ്തകങ്ങളെയുംകാൾ അദ്ദേഹത്തിന്റെ "ലഘുജ്ഞാനോപദേശം" എന്ന പുസ്തകം സകല സുവിശേഷ ലൂഥറൻ സഭകൾക്കും പൊതുസ്വത്തായിത്തീർന്നു. അനേക സുവിശേഷസഭകളുടെ ഉപദേശങ്ങൾക്കും ആധാരമായിരിക്കുന്ന "ഇൻസ്റ്റിററ്യൂഷ്യോ" (Institutis) എന്ന പുസ്തകത്തെയും ലൂഥറിന്റെ ലഘുജ്ഞാനോപദേശത്തെ ആധാരമാക്കിത്തന്നെ കാൽവിൻ (Calvin) എഴുതി. ഓരോരോ നാടുകളിൽ സുഗമമായി അഭിവൃദ്ധിപ്രാപിച്ച പല പല സുവിശേഷ ലൂഥറൻ സഭകൾ ഒരേ ആത്മാവിൽ ഐക്യത്തെ കാത്തുകൊള്ളുവാൻ ലൂഥറിന്റെ "ലഘുജ്ഞാനോപദേശ"മത്രെ മുഖ്യസഹായിയായിരിക്കുന്നതു".

---

# അദ്ധ്യായം 8

## ബാഹ്യമായും അഭ്യന്തരമായും നേരിട്ട പരീക്ഷകൾ.

"നാം അനേകം കഷ്ടങ്ങളിൽകൂടി ദൈവരാജ്യത്തിൽ കടക്കേണ്ടതാകുന്നു". (അ. പ്ര. ൧൪: ൨൨)

യൂറോപ്പിൽ ഒരു പുതിയ സ്വതന്ത്ര സഭ ബലബന്ധമൊന്നും കൂടാതെ താനേ ഉണ്ടായി. അതു് റോമാസഭയിൽനിന്നു വേർപെട്ട അനേക ജാതികളെ തന്നിൽ ഉൾക്കൊണ്ടു. ഇതിനു വഴികാട്ടിയതു പാപ്പായും ചക്രവത്തിയും ശപിച്ചു തള്ളിക്കളഞ്ഞ ലൂഥരത്രെ. കാലവും ഇതിനു യോജിച്ചതായിരുന്നു. എങ്കിലും മാർഗ്ഗഭ്രംശങ്ങളിൽനിന്നു് ഒരു നവീനലോകത്തെ സൃഷ്ടിക്കത്തക്കവണ്ണം ലൂഥരല്ലാതെ മററാരും അക്കാലത്തു ഉണ്ടായിരുന്നതായി നാം അറിയുന്നില്ല. ലൂഥർ റോമാസഭയാൽ ശപിക്കപ്പെട്ടു്, രാജ്യാധികാരികളാൽ ഭ്രഷ്ടനാക്കപ്പെട്ടു തള്ളിക്കളഞ്ഞ കല്ലുപോലെ കാണപ്പെട്ടിട്ടും നവീകരണ പ്രയത്നങ്ങൾ ആ കല്ലിന്മേൽ തട്ടി ഉടഞ്ഞു പോകുന്നതിനു പകരം ആ കല്ലു തന്നെ അസ്ഥിവാരവും ആധാരവുമാക്കി നിതരാം വിളങ്ങി പ്രകാശിക്കയും പാറയിൽ അടിസ്ഥാനമിട്ട ഏററവും ഉറപ്പുള്ള കെട്ടിടം പോലെ നിലകൊള്ളുകയും ചെയ്തു. എങ്കിലും നവീകരണജോലി പോരാട്ടത്തോടും സങ്കടത്തോടും കൂടിയാണു് പുരോഗമിച്ചതു്. നവീകരണത്തിനനുകൂലരായിരുന്ന തൊഴിലാളികൾ മൂലം ഉളവായ സങ്കടം വളരെയായിരുന്നു. ജീവിതത്തിലുള്ള മൂന്നു മുഖ്യവശങ്ങളിലും മുന്നിട്ടു നിന്നു പോരാടിയതു അസാധാരണ മനഃശക്തിയുള്ളവനും, അമിത പ്രതാപവാനും, പരിശുദ്ധാത്മപ്രേരിതനുമായ ലൂഥരത്രെ.

ജർമ്മനിയിൽ വളരെ തൊഴിലാളികളെ കൊന്നുക ളഞ്ഞു. മുതലാളികൾ അവർക്ക് ശരിയായ ശമ്പളം കൊടുത്തിരുന്നില്ല. ചില സ്ഥലങ്ങളിൽ അവരെ ചൂഷണം ചെയ്തിരുന്നു. മറെറാരു ഭാഗത്ത് റോമാസഭ അവരിൽനിന്നും സാമാനങ്ങൾ തട്ടിയെടുക്കുവാൻ ഏർപ്പാടുകൾ ചെയ്തിരുന്നു. വക്കീലന്മാരും, ഗവർമ്മെൻറുദ്യോഗസ്ഥന്മാരും അവരെ ഞെക്കിപ്പിഴിഞ്ഞ് ജീവിച്ചു. ലൂഥർ തന്റെ വേല ആരംഭിക്കുന്നതിനു മുൻപുതന്നെ ഇപ്രകാരമുള്ള സ്ഥിതി ഉണ്ടായിരുന്നതിനാൽ വ്യവസായികൾ കലഹമുണ്ടാക്കുവാൻ തയ്യാറുള്ള പിറുപിറുപ്പു മനഃസ്ഥിതിയോടുകൂടി ഇരുന്നു. അചിരേണ മഹാ കലക്കമുണ്ടായി. രക്തച്ചൊരിച്ചിൽ ഉണ്ടാകുമോ എന്നു സാധാരണ ജനങ്ങൾ ഭയപ്പെട്ടു. ഈവിധ പരിതസ്ഥിതികളിൽ ആണ് നവീകരണോദ്യമം ഉദയം ചെയ്തത്. തങ്ങൾ ആഗ്രഹിച്ച സ്വാതന്ത്ര്യം നവീകരണത്താൽ ഉണ്ടാകുമെന്ന് വ്യവസായികൾ കരുതി അതിനു കീഴടങ്ങി. നവീകരണോദ്യമങ്ങൾ, പുകഞ്ഞുകൊണ്ടിരുന്ന കലഹാഗ്നിയെ കത്തിച്ചുവിട്ട തീപ്പൊരിപോലെ ആക്കി.

തൊഴിലാളികളിൽ പകവീട്ടുവാനുള്ള പ്രേരണ അധികരിച്ചു. അവരുടെ കലഹവിളികൾക്ക് എതിരായുള്ള ലൂഥരിന്റെ സമാധാനവാക്കുകൾ ഫലശൂന്യമായി പരിണമിച്ചു. മേധാവികളാൽ നടത്തപ്പെട്ട തൊഴിലാളികൾ തങ്ങളുടെ മുമ്പിൽകണ്ട സകലത്തേയും കൊള്ളയിട്ടു നാശമാക്കി. സകലവും പൊതുസ്വത്താണെന്നുള്ള വാദം സ്ഥാപിക്കുന്നതിനു അവർ ബലാല്ക്കാരമായി പ്രയത്നംചെയ്തു. അവരെ ശക്തിയോടെ എതിർത്തു തടുക്കുവാൻ ആരംഭിച്ചു. ഇതിനാൽ മതവിഷയത്തിൽ സാധാ

രുന്ന ജനങ്ങൾക്കു മാർഗ്ഗദർശിയായിരുന്ന അദ്ദേഹത്തിന്റെ
പേരു മലിനപ്പെട്ടുമെന്നറിഞ്ഞിട്ടും സൽകീർത്തി, ശ്രുതയെ,
സദാചാരം, നിസ്സ്വാർത്ഥത മുതലായവയെ സ്വാധീനമാക്കു
ന്നതിനും സത്യം നിലനിർത്തുന്നതിനും അദ്ദേഹം തീർച്ച
യാക്കി. എതിരാളികൾ തന്നെ ഭയപ്പെടുത്തി, കലഹമു
ണ്ടാക്കുന്ന ജനങ്ങളുടെ മുമ്പിൽ നിന്നു് തൊഴിലാളിക
ളുടെ അക്രമങ്ങളെ പ്രതിഷേധിക്കുന്ന പല പ്രഭാഷണ
ങ്ങൾ ചെയ്തു. പലവിധത്തിൽ യോഗ്യരെന്നു ഗണിക്ക
പ്പെട്ടിരുന്നവർപോലും മേധാവികളുടെ വരുതി നിഷേ
ധിച്ചു സമൂഹത്തോടു ചേർന്നു കലഹമുണ്ടാക്കി. അതിനാൽ
അവരുടെ സ്വഭാവത്തിനു സാരമായ മാററം സംഭവിച്ചു
രിക്കുന്നു എന്നു ലൂഥർ മനസ്സിലാക്കി. ക്രിസ്തീയ സ്വഭാ
വവും, ജ്ഞാനവും, അവരെ നിയന്ത്രിക്കുന്നതിനു പകരം
ജഡസ്വഭാവവും മൃഗീയഗുണങ്ങളും അവരെ പിടികൂടി.
തൊഴിലാളികൾ സുവിശേഷത്തെ ആദരിക്കുന്നതായി
വിചാരിച്ചുകൊണ്ടു ചെയ്തുവന്ന 'പലപല കഠോരകൃത്യ
ങ്ങൾ ഹേതുവായി ലൂഥർ വേദനപ്പെടുകയും, അനേക
സമയങ്ങളിലിൽകോപാധീനനാകയും ചെയ്തിട്ടുണ്ടു്. തൊഴി
ലാളികൾക്കു് എല്ലാസ്ഥലങ്ങളിലും വിജയം സിദ്ധിച്ചു വ
രുന്ന കാലത്തു "കള്ളന്മാരും കൊലപാതകരുമായ തൊഴി
ലാളികൾക്കു് എതിർപ്പ്"" എന്നുള്ള ഗ്രന്ഥം എഴുതി.
ഇതിനാൽ പ്രഭുക്കന്മാർ ധൈര്യപ്പെട്ടു് ലൂഥർ, കോപ
ത്തോടെ എഴുതിയ സൂചനകളെല്ലാം അക്ഷരപ്രകാരം നിറ
വേററി തൊഴിലാളികളെ ജയിച്ചു കുററക്കാരോടുകൂടി കുററ
മില്ലാത്തവരെയും ശിക്ഷിച്ചു. അടുത്ത പ്രാവശ്യം തൊഴിലാ
ളികൾക്കു വേണ്ടിയും മുതലാളികൾക്കു എതിരായും ലൂഥർ
ഗ്രന്ഥം എഴുതി എങ്കിലും അതു ഫലിച്ചില്ല. സകലരാലും
ബഹുമാനിക്കപ്പെട്ട ലൂഥർ അത്രേ ഈ കലഹത്തിനു കാര

ണക്കാരൻ എന്നു മുതലാളികൾ ഒരു വശത്തു വിചാരിക്കുമ്പോൾ മറുഭാഗത്തു തൊഴിലാളികൾ തങ്ങളെ ഒററിക്കൊടുത്ത ദ്രോഹി എന്നു പറഞ്ഞു ലൂഥറെ പകെച്ചു. ജനങ്ങളുടെ ഇടയിൽ സുവിശേഷത്തിനായുള്ള ദാഹം കുറഞ്ഞു കുറഞ്ഞു തുടങ്ങിയപ്പോൾ റോമാസഭക്കാരുടെ എതിർപ്പുവേലകൾ പ്രബലപ്പെടുവാൻ ആരംഭിച്ചു. ഇക്കാരണത്താൽ ജർമ്മനിദേശം മുഴുവനും ലൂഥരിനു് സ്വാധീനപ്പെടുവാൻ ഇടയായില്ല. അതിനു പകരമായി സ്വീഡൻ, ഫിൻലാൻഡു, നാർവേ, ഡെൻമാർക്കു, ഐസ്‌ലാൻഡു് മുതലായ ദേശങ്ങൾ ലൂഥരിൻെറ ഉപദേശത്തെ ഒരു വലിയ സമ്പത്തായി ഗണിച്ചു് അവയെ ആദരിച്ചു. റോമാസഭക്കാർ അവയെ നശിപ്പിക്കുവാൻ പ്രയത്നിക്കുമ്പോൾ ലൂഥരിൻെറ ഉപദേശങ്ങൾ എത്രയും സ്വീകാര്യമായി ഗണിക്കപ്പെട്ടുവന്നു.

മേല്പറഞ്ഞ കൊടുങ്കാററിൻെറ കാലങ്ങളിൽ സകലത്തിൻമേലും ജയംകൊള്ളുന്ന ക്രൈസ്തവ വിശ്വാസം ലൂഥരിൽ വെളിപ്പെട്ടു. പലരും അദ്ദേഹത്തെ ശപിച്ചു. തൻെറ ഉററസ്നേഹിതന്മാരും ബന്ധുക്കളും അദ്ദേഹത്തെ കുററം ചുമത്തി. തൊഴിലാളികൾ അദ്ദേഹത്തെ ദ്രോഹിയെന്നു ദുഷിച്ചു. മുതലാളിമാർ അദ്ദേഹം കുററക്കാരനെന്നു സങ്കല്പിച്ചു. ഇങ്ങനെ സകലവും അദ്ദേഹത്തിനു എതിരായി നടന്നുവന്ന കാലത്തിലും താൻ കലഹത്തിൽ മരണമടയുമെന്നിരുന്ന സമയത്തും ക്രിസ്ത്യാനിയുടെ സ്വാധീനം എത്ര വിധമുള്ളതെന്നു് കാണിക്കുന്നതിനും കുടുംബജീവിതത്തെ പാവനമാക്കിത്തീർക്കുന്നതിനും നമ്മുടെ കഥാനായകൻ പ്രയത്നം ചെയ്തു. സന്യാസിമഠംവിട്ടു വെളിയിൽവന്ന ലൂഥർ തൻെറ ധർമ്മദാരങ്ങളായി സ്വീകരിച്ചതു കന്യാസ്ത്രീ

മഠത്തിൽനിന്നു വന്നുചേൎന്ന 'കത്രീനാം' എന്ന സ്ത്രീയെ ആയിരുന്നു. ഇതിനുശേഷം ലൂഥർ ദൈവവചന ശുശ്രൂഷ തുടൎന്നു, ഗ്രാമസഭകളെ സന്ദൎശിച്ചു. കലഹാനന്തരം തനിക്കു നേരിട്ട സകല കഷ്ടങ്ങളെയും സഹിച്ചു സഭകളുടെ ക്രമീകരണവേല കൃത്യനിഷ്ഠയോടുകൂടി ചെയ്തു.

ഇങ്ങനെയിരിക്കുമ്പോൾ രണ്ടാമത്തെ വിപത്തു നേരിട്ടു. അഭിവന്ദ്യനായ നമ്മുടെ കഥാപുരുഷന്റെ സ്നേഹിതന്മാർ രണ്ടു കക്ഷികളായി പിരിഞ്ഞു പരസ്പരം മത്സരിക്കുവാൻ തുടങ്ങി. സ്വിററ്സർലാണ്ടു ദേശത്തിലെ സൂറിച്ച് (Zurich) പട്ടണത്തിലുള്ള സ്വിംഗ്ളി (Ubrich Zwingli) എന്നയാൾ ആരംഭത്തിൽ ദേശീയക്രമീകരണക്കാരനായിട്ടും ലൂഥരുടെ ഗ്രന്ഥങ്ങളെ വായിച്ചു വഴിപോലെ ധൎമ്മപന്ഥാവു തെളിച്ചു കൊടുക്കുന്ന ഒരാളായും മുമ്പോട്ടുവന്നു. എങ്കിലും ആയുധ ബലത്താൽ സുവിശേഷം നിലനിൎത്തുവാൻ വിചാരിച്ചു. ക്രിസ്ത്യാനിമാൎഗ്ഗം ലൂഥൎക്കു പ്രധാനമായി ഹൃദയസ്പൎശകമായ ഒരു കാൎയ്യമായിരുന്നു. സ്വിംഗ്ളിയ്ക്കാകട്ടെ അതു ബുദ്ധിയ്ക്കൊത്ത സംഗതിയായിരുന്നു.

ദൈവത്തിന്റെ സൎവ്വപ്രതാപം സ്വിംഗ്ളിയ്ക്കു മുഖ്യമായി തോന്നിയതല്ലാതെ ക്രിസ്തുവിന്റെ രക്ഷ അത്ര പ്രധാനമായി തോന്നിയില്ല. ഇതിനനുസരിച്ചു അദ്ദേഹം പുതിയ നിയമത്തെക്കാൾ പഴയ നിയമത്തെ അധികമായി ഉപയോഗിച്ചു. ഇപ്രകാരം ദൈവത്തിന്റെ സൎവ്വപ്രതാപത്തെ കാട്ടുന്ന പഴയ നിയമവിശ്വാസത്തെ ഈ ആൾ ക്രിസ്തുമാൎഗ്ഗത്തിന്റെ ഒരു മുഖ്യ ഉപദേശമായി രൂപാന്തരപ്പെടുത്തി. വിശുദ്ധതിരുവത്താഴത്തിലെ [illegible] ഉപദേശം അദ്ദേഹത്തിനു അത്ര പിടിച്ചില്ല.

അപ്പത്തിലും വീഞ്ഞിലും ക്രിസ്തുവിന്റെ ശരീരവും രക്തവും ഉണ്ടെന്നുള്ളതു ബുദ്ധിയ്ക്കനുരൂപമായതല്ലെന്നും അന്ധഭക്തിയെന്നും പറഞ്ഞു് ആ ഉപദേശം നിഷേധിച്ചു. പരിശുദ്ധതിരുവത്താഴത്തെ അയാൾ ഒരു വെറും സ്മരണയ്ക്കായിട്ടുള്ള വിരുന്നെന്നു മാത്രം വിചാരിച്ചു.

സ്വിംഗ്ലിയെ ലൂഥർ കണ്ടിട്ടുണ്ടായിരുന്നില്ല. ആകയാൽ അയാളെയും ഒരു സ്വാർത്ഥലോലുപൻ എന്നു വിചാരിച്ചു പെരുമാറി. സ്വിംഗ്ലി ഒരു വാഗ്മിയും തന്റെ അഭിപ്രായത്തെ സ്ഥാപിപ്പാൻ തക്ക സാമർത്ഥ്യമുള്ളവനും സ്വാഭിമാനസംരക്ഷണത്തിൽ നിർബ്ബന്ധമുള്ളവനുമായിരുന്നു. ഈ രണ്ടു നവീകരണനായകന്മാർ തമ്മിൽ തിരുവത്താഴത്തെപ്പറ്റി വലിയ തർക്കമുണ്ടായി. സുവിശേഷമിത്രങ്ങൾ ഉണ്ടായിരുന്ന സ്ഥലത്തെല്ലാം അതു വ്യാപിച്ചു. റോമാസഭക്കാർ ഇതു കണ്ടു് സന്തോഷിച്ചു. ഇവരിൽ പരസ്പരം ഉണ്ടായ ശണ്ഠ വളരെ കഠിനമായിരുന്നു. ഇതുപോലെ അത്ര ക്രൂരമായി പാപ്പായോടുകൂടിയും എതിർത്തിട്ടില്ല എന്നു പലരും പറഞ്ഞു. സ്വിംഗ്ലിയും ലൂഥരും അന്യോന്യം ശരിയായി അറിയാഞ്ഞതിനാലുണ്ടായ തർക്കം വളരെ ശക്തിയായി നടന്നു. തർക്കത്തിന്റെ അവസാനത്തിൽ ഇരുവരുടെയും അഭിപ്രായങ്ങൾ വെളിപ്പെട്ടു. സുവിശേഷത്തെ അനുസരിക്കുന്ന ആളുകൾ സഭകളിൽ നിരന്തരം ശണ്ഠയുണ്ടാക്കുന്നതിനാൽ സഭയുടെ ലക്ഷ്യവും പുരോഗമനവും സാധിക്കാതെ വന്നേക്കാമെന്നു സുവിശേഷപ്രവർത്തന നേതാക്കന്മാർ ഭയപ്പെട്ടു. ഹെസ് (Hesse) നാട്ടിന്റെ അധിപതിയായ ഫിലിപ്പു് ഇരുവരെ സമാധാനപ്പെടുത്തുവാൻ ഉത്സാഹിച്ചു. ലൂഥരെയും സ്വിംഗ്ലിയും മാർബർഗ്ഗിലുള്ള തന്റെ കൊട്ടാരത്തിൽ [illegible] മണ്ടു്

ഒക്ടോബർ മാസം ൧-ാം തിയതി വന്നുചേരുവാൻ സംഗതിയായി. കൊട്ടാരത്തിലെ ഒരു മുറിയിൽ ഒരു വട്ടമേശയ്ക്കു ചുററുമായി പല പ്രഭുക്കളും സുവിശേഷാനുയായികളും വേദശാസ്ത്രികളും മൌനമായിരിക്കുമ്പോൾ, ലൂഥരും സ്വിംഗ്ളിയും മാത്രം തൎക്കിച്ചു. ലൂഥർ തനിക്കെതിരായുള്ള മേശയിൽ ഒരു ചുണ്ണാമ്പുകട്ടകൊണ്ടു "ഇതു എന്റെ ശരീരമായിരിക്കുന്നു" എന്നുള്ള വാക്കുകൾ എഴുതിയിരുന്നു. രണ്ടു ദിവസം തനിച്ചും പരസ്യമായും സംഭാഷണങ്ങൾ നടന്നു. ലൂഥർ അവസാനമായിപറഞ്ഞതെന്തെന്നാൽ "ഈ വേദവാക്യത്തിന്നനുസരണമായി നിങ്ങൾ നടക്കുകയില്ലെന്നു പറയുന്നു. ഞങ്ങളും നിങ്ങളുടെ പ്രഭാഷണങ്ങളോടു യോജിക്കുകയില്ല". സ്വിംഗ്ളിയും സുവിശേഷ അനുയായി എന്നറിഞ്ഞ ലൂഥർ അടുത്ത ദിവസം, അതായതു ഒക്ടോബർ മാസം ൩-ാംനു- തൎക്കമെന്യേ ഒരോരുത്തൎക്കും വിശുദ്ധ തിരുവത്താഴത്തിൽ തനിയ്ക്കുണ്ടെന്നുവിചാരിക്കുന്ന നന്മ ഇന്നതെന്നു കാണിക്കുന്ന ഒരു പൊതുവായ സമ്മതപത്രം എഴുതുവാൻ സമ്മതിച്ചു. ഇതു മൂലം പലവകപ്പിലുമുള്ള സുവിശേഷാനുയായികൾ ഐക്യപ്പെടുവാൻ കഴിയുമെന്നുള്ള നിശ്ചയം ഉണ്ടായി. ഈ വിശ്വാസം നിറവേറിയിരുന്നുവെങ്കിൽ ക്രൈസ്തവ സഭകളുടെ പിൽക്കാല ചരിത്രം വ്യത്യാസപ്പെട്ടിരുന്നേനേ. എന്നാൽ സ്വിംങ്ളിയും അയാളുടെ അനുയായികളും ഇണങ്ങാത്തതിനാൽ വിചാരിച്ച ലാക്കു തെററിപ്പോയി. ഐക്യത്തിന്നായി ഒരു ഒത്തു തീർപ്പു ഉണ്ടായാൽ അതു ലൂഥരിന്റെ പ്രമാണങ്ങൾക്കു അനുയോജ്യമായതെന്നു സ്വിററ്സർലണ്ടു ദേശക്കാർ വിചാരിയ്ക്കാൻ വഴിയുണ്ടെന്നും അതു മൂലം തനിക്കു മാനഭംഗം നേരിടുമെന്നും ഭയന്നു അയാൾ അതിനു വഴിപ്പെട്ടില്ല. സമാധാനത്തിന്നായി

ഇങ്ങനെ ഫിലിപ്പു പ്രഭു ആദ്യം ചെയ്ത ശ്രമം നിഷ്ഫലമായെങ്കിലും അദ്ദേഹം മടുത്തു പോകാതെ വീണ്ടും ഒരിക്കൽ കൂടി ശ്രമിച്ചു. ഇതിനും ലൂഥർ സമ്മതിച്ചു് ഇരുകക്ഷികളും എളുപ്പത്തിൽ സമ്മതിക്കത്തക്കവണ്ണമുള്ള ൧൪ മത സംഗതികൾ എഴുതി. ൧൫-ാമതായി വിശുദ്ധ തിരുവത്താഴത്തെപ്പററി ഇരുവരും സമ്മതിക്കത്തക്കവണ്ണം "നാം ഈ വിഷയത്തിൽ ഇപ്പോൾ ഐക്യപ്പെടാതിരുന്നാലും മനസ്സാക്ഷി സമ്മതിക്കുന്നതുവരെ പരസ്പരം സ്നേഹമായി പെരുമാറി, ദൈവത്തെ നോക്കി, അവൻ നമുക്കു തന്റെ പരിശുദ്ധാത്മാവുമൂലം ശരിയായ അറിവു നൽകുവാൻ പ്രാർത്ഥിക്കാം" എന്നു പറഞ്ഞുകൊണ്ടു അവസാനിപ്പിച്ചു. ഇതിനു ശേഷം അവർ പരസ്പരബഹുമാനത്തോടും സമാധാനത്തോടും കൂടി വേർപിരിഞ്ഞു. കാലക്രമേണ പൂർണ്ണ ഐക്യം ഉണ്ടാകുമെന്നുള്ളതായിരുന്നു ലൂഥരിന്റെ വിശ്വാസം.

ഈ വിശ്വാസത്തിൽ ലൂഥരിനു് ഇച്ഛാഭംഗം ഉണ്ടായി. മാർഗ്ഗവിഷയങ്ങളിലുണ്ടായിരുന്ന വ്യത്യാസത്തെ രാജ്യാധികാരികൾ ഭീമമാക്കി. സ്വിംഗ്ലി വാളാൽ വധിക്കപ്പെട്ടു. അയാളുടെ പ്രമാണങ്ങൾ കുറച്ചുകാലം മറഞ്ഞുപോയി. ഇങ്ങനെയിരിക്കെ ഫ്രാൻസ് ദേശത്തിലുള്ള കാൽവിൻ (Calvin) എന്നയാൾ ലൂഥരുടെ ഗ്രന്ഥങ്ങൾ വായിച്ചു് സ്വിററു്സർലാണ്ടിൽ വേലചെയ്തുവന്നു. ഇയാൾ സ്വിംഗ്ലിയുടെ പ്രമാണങ്ങൾ കൈക്കൊണ്ടു് അയാളുടെ അനുചരന്മാരോടുകൂടി സഭകൾ സ്ഥാപിച്ചു. ഈ സഭകൾ ഇന്നേവരയ്ക്കും വേറിട്ടുതന്നെനില്ക്കുന്നു.

സുവിശേഷാനുയായികളുടെ ഇടയിൽ ആവിർഭവിച്ചു പിളർപ്പ് തങ്ങൾക്കനുകൂലമായിരിക്കുമെന്നു രാജ്യാധികാരികൾ വിചാരിച്ച് ചക്രവൎത്തിയും പല പ്രഭുക്കന്മാരും ഒരുമിച്ചുചേൎന്ന് നവീനക്രമീകരണങ്ങളെ ഹനിക്കുവാൻ തീരുമാനിച്ചു. ൧൫൨൯-ാം വൎഷത്തിൽ സ്പയർ (Speier) നഗരത്തിൽ കൂടിയ രാജകീയ സംഘാംഗങ്ങൾ മുൻപു ൧൫൨൧-ാമാണ്ടു വോംസ് നഗരത്തിൽ ചെയ്ത തീരുമാനത്തെ നിറവേററണമെന്നു നിശ്ചയിച്ചു. ഫിലിപ്പ് ഈ തീരുമാനത്തെ എതിൎക്കയും തന്റെ പക്ഷത്തിൽ ചില പ്രഭുക്കന്മാരെയും നഗരസമാജങ്ങളെയും ചേർക്കയും ചെയ്തു. ഈ എതിർപ്പുമൂലം സുവിശേഷാനുയായികൾക്കു പ്രൊട്ടസ്റ്റൻസ് (Protestants) അഥവാ, പ്രതിഷേധിക്കുന്നവർ (എതിൎക്കുന്നവർ) എന്നുള്ള പേരുണ്ടായി. പ്രൊട്ടസ്റ്റ് (Protest) എന്ന പദത്തിനു 'എതിർപ്പ്' എന്നുള്ള അൎത്ഥം മാത്രമല്ല, "സാധിച്ചു നിശ്ചിതപ്പെടുത്തുക" എന്നുള്ള അൎത്ഥവുമുണ്ട്. ചാറത്സ് അഞ്ചാമൻ എന്ന ചക്രവൎത്തി ഫ്രഞ്ചുരാജാവിനോടും പാപ്പായോടും രാജിയായിത്തീൎന്നതിനാൽ സുവിശേഷാനുയായികളെ സൂക്ഷിക്കുവാൻ സമയമുണ്ടായിരുന്നു. ൧൫൩൦-ാം വൎഷത്തിൽ ഓഗ്സ്ബെർഗ്ഗിൽ (Augsburg) കൂടിയ രാജകീയ സംഘത്തിന്റെ നയത്തിനാലോ അതിനെക്കുറിച്ചുള്ള ഭയത്താലോ സുവിശേഷ പുരോഗമനപ്രസ്ഥാനം നിൎമ്മൂലമാക്കുവാൻ ചക്രവൎത്തി യത്നിച്ചു. ഈ സംഘത്തിൽ റോമാസഭയ്ക്കും തങ്ങൾക്കുമുള്ള വ്യത്യാസങ്ങളെ സുവിശേഷാനുയായികൾ പുസ്തകമായി എഴുതി അറിയിക്കണമെന്നു ചക്രവൎത്തി കല്പിച്ചിരുന്നു. ഇതിലേക്കായി മാർബർഗ് (Marburg) സംഭാഷണ സംബന്ധമായി തയ്യാറായിരുന്ന സംഗതികളെ ആധാരമാക്കി ഒരു പത്രിക തയ്യാറാക്കി

കൊണ്ടു നിയമപണ്ഡിതരും വേദശാസ്ത്രികളും ഓഗ്സ്ബെർഗ്ഗ് (Augsburg) ലേക്കു പുറപ്പെട്ടു. ലൂഥർ ഭ്രഷ്ടനായിരുന്നതിനാൽ അവിടെ പോകാൻ സാധിച്ചില്ല.

ബലമായ കാവലോടുകൂടി കോബർഗ്ഗ് (Coburg) കോട്ടയിൽ ലൂഥർ വസിച്ചിരുന്നു. ഒൻപതു വർഷങ്ങൾക്കു മുമ്പ് രാജകീയ സംഘാംഗങ്ങൾ ലൂഥറിന്റെ പേരിലുള്ള കുറ്റാരോപണങ്ങൾ തീരുമാനിക്കുമ്പോൾ അദ്ദേഹം വേറൊരു കോട്ടയിൽ സൂക്ഷിക്കപ്പെട്ടു. എന്നാൽ ഈ രണ്ടു സന്ദർഭങ്ങൾക്കും തമ്മിൽ വ്യത്യാസമുണ്ട്. 'വാട്ട്പുർ' കോട്ടയിൽ താമസിക്കുമ്പോൾ പ്രഭുക്കന്മാരിൽ ഒരാൾ പോലും ലൂഥറിനു സഹായമായി ഭവിച്ചിരുന്നില്ല. പൊതുജനങ്ങളോ, അദ്ദേഹത്തെ തങ്ങളുടെ ഒരു സ്വധീര നേതാവായി വിചാരിച്ചു ബഹുമാനിച്ചിരുന്നു. എന്നാൽ അദ്ദേഹം 'കോബർഗ്ഗ്' കോട്ടയിൽ വസിക്കുമ്പോൾ അനേകം പ്രഭുക്കന്മാരും വേദശാസ്ത്രികളും അദ്ദേഹത്തെ ബഹുമാനിക്കയും പൊതുജനങ്ങൾ അദ്ദേഹത്തെ ബഹുമാനിക്കുന്നതിൽ സ്വല്പം മാന്ദ്യമുള്ളവരായി കാണപ്പെടുകയും ചെയ്തു. നവീകരണശ്രമം, രാജക്കന്മാരുടെ ജോലിയായിത്തീർന്നു. ക്രമീകരണവിഷയം സാധാരണ ജനങ്ങളുടെ ഉദ്യമമായിരിക്കാതെ വേദശാസ്ത്രികളും രാജാക്കന്മാരും പരസ്പരം തർക്കിക്കുന്നതിനു കാരണമായി രൂപാന്തരപ്പെടുവാൻ സംഗതിയായതു പരിതാപകരമത്രെ. അങ്ങിനെയായിട്ടും വൊംസ് നഗരത്തിൽ നടന്നതുപോലെ ഇവിടെയും വിശ്വാസവിശേഷം ജയമടഞ്ഞതു മുഖ്യമായി ലൂഥറിന്റെ ഉദ്യമത്താലത്രെ. കോബർഗ്ഗിൽ അദ്ദേഹം ൬ മാസം താമസിച്ചു ധാരാളം വിശ്രമിച്ചു് ഫല ഗ്രന്ഥങ്ങൾ എഴുതി എന്നു മാത്രമല്ല, പഴയനിയമഗ്രന്ഥപ്രതികളെയും പല പ്രാചീന ലത്തീൻ കഥകളെയും

തർജ്ജിമ ചെയ്യുന്നതിനും ഇടയായി; അസംഖ്യം കത്തുകളും എഴുതി. ഇവയിൽ പലതു കത്തുകൾ ഇക്കാലംവരെ സൂക്ഷിക്കപ്പെട്ടിരിക്കുന്നു.

ലൂഥർ ഓരോദിവസവും രാജകീയ സംഘസമ്മേളനം നടന്നുകൊണ്ടിരിക്കുന്ന ഓഗ്സ്ബെർഗ്ഗിലുള്ള തന്റെ സ്നേഹിതന്മാർക്കു കത്തുകൾ അയച്ചു അവരെ ഉത്സാഹപ്പെടുത്തിവന്നിരുന്നു. ശരീരപ്രകാരമായി ലൂഥർ ഓഗ്സ്ബർഗ്ഗിൽ ഇല്ലാതിരുന്നാലും ലേഖനാമൂലം ആത്മാവിൽ അദ്ദേഹം ദിവ്യനും ജ്ഞാനിയുമായി പ്രകാശിച്ചിരുന്നു. അദ്ദേഹത്തിന്റെ ലേഖനങ്ങൾ തന്റെ സന്തോഷം, വിശ്വാസം, ധൈര്യം, കളങ്കമില്ലായ്മ, സംഭാഷണചാതുര്യം, കർമ്മകുശലത മുതലായ ഗുണങ്ങളെ വെളിപ്പെടുത്തുന്നു. ഭീരുവായ മെലാംഗ്തൻ (Melancthon) പാപ്പായുടെ മനസ്സ് സ്വല്പം ക്ഷോഭിച്ചപ്പോൾ അതിനനുസരണമായി പ്രവർത്തിക്കുന്നതിനു സമ്മതിക്കാതെ തടഞ്ഞതു ലൂഥരത്രെ. ഇപ്രകാരമുള്ള ഒരു സമയത്തിൽ ലൂഥർ "ആഗ്സ് ബർഗ്ഗിലെ പട്ടക്കാർക്കുള്ള ബുദ്ധിയുപദേശങ്ങൾ" എന്ന പ്രബന്ധത്തെ "ലൂഥറിന്റെ ആഗ്സ്ബർഗ്ഗ് പ്രഖ്യാപനം" എന്നു പറയപ്പെടുന്നു. ചക്രവർത്തി സുവിശേഷ അനുയായികളെ കൊണ്ടുവരുവാൻ കല്പിച്ചപ്പോൾ അവർ നിർഭയം ഒരു ഗ്രന്ഥം തയ്യാറാക്കി, രാജകീയ സംഘത്തിൽ തെളിവോടും ധൈര്യമായും വായിക്കുവാൻ ഉത്സാഹപ്പെടുത്തിയതു ലൂഥരത്രെ. പിൽക്കാലത്തിൽ ഈ ഗ്രന്ഥത്തെ "ആകസ്പുരി സമ്മതപ്രഖ്യാപനം" എന്നു നാമകരണം ചെയ്തിട്ടുള്ളതു.

നമുക്കു പരിചയമുള്ള വിശ്വാസ പ്രമാണങ്ങളിൽ പ്രധാനപ്പെട്ട ഈ ഭാഗം ചേർത്തതു 'മെലാംഗ്തൻ' എന്ന

മഹാനായിരുന്നു എങ്കിലും ഇതിന്നാധാരമായി മാർബെർഗ്ഗ് മതസംഗതികളും കൂടി ക്രോഡീകരിച്ചു ഓഗ്സ്ബെർഗ്ഗ് പ്രഖ്യാപനത്തെ അവസാനമായി ബലപ്പെടുത്തിയതു ലൂഥരത്രെ. ലൂഥറൻ സഭ, ക്രിസ്തുവും അപ്പോസ്തലന്മാരും സ്ഥാപിച്ചു ആദിമസഭയിൽ നിന്നും പിരിഞ്ഞ ഒരു പുതിയകക്ഷിയല്ലെന്നും, അതത്രെ ക്രമീകരിക്കപ്പെട്ട ആദിമസഭയെന്നും ഈ പ്രബന്ധംമൂലം ഉന്നയിച്ചിരുന്നു എന്നു മാത്രമല്ല, രക്ഷാമാർഗ്ഗത്തെക്കുറിച്ചുള്ള ഉപദേശങ്ങളെയും വേദാന്തസ്യൂതമായ വിശ്വാസത്തെയും അതിൽ തെളിവായി വിവരിച്ച് സ്ഥാപിക്കയും ചെയ്തിരുന്നു. ഇതു വെറും വേദാന്തമല്ല, അതു സജീവമായ ഒരു അനുഭവമായിട്ടത്രെ ഇതിൽ കാണിച്ചിട്ടുള്ളതു്. ഇതിന്നായി സുവിശേഷ അനുയായികൾ തങ്ങളുടെ ജീവനെ കൂടിയും ത്യജിക്കുന്നതിനു് സന്നദ്ധരായിരുന്നു.

൧൫൩൦-ാമാണ്ടു് ജൂൺ മാസം ൨൫-ാം തീയതി വൈകുന്നേരം സുവിശേഷ മേധാവികളും രാജകീയസംഘങ്ങളും ഓഗ്സ്ബർഗ്ഗ് അദ്ധ്യക്ഷന്റെ കൊട്ടാരത്തിൽ കൂടിയ സംഘത്തിൽ ചക്രവർത്തി ആവശ്യപ്പെട്ടിരുന്ന ഈ പ്രമാണം ലൂഥർ സഭക്കാർക്കു എല്ലാക്കാലത്തും അനുയോജ്യമായ പ്രമാണമായി പ്രഖ്യാപനം ചെയ്യപ്പെട്ടു. ആ സമയം ലോകചരിത്രത്തിൽ സർവ്വ പ്രാധാന്യം അർഹിക്കുന്ന ഒരു സമയമായിരുന്നു.

ആഗ്സ്ബർഗ്ഗിൽ നിന്നു മടങ്ങുമ്പോൾ ജാൺഫ്രെ ലൂഥരെ ഗോബർഗ്ഗിൽ നിന്നു തന്നോടുകൂടി കൂട്ടിക്കൊണ്ടു പോയി. ഇതിനുശേഷം ലൂഥർ വീണ്ടും കലാശാല പണ്ഡിതരായി രണ്ടു വർഷം വേലചെയ്തുയും അതോടുകൂടി ബ്യൂഗനാഗ (Bugenhagen)-നു പകരമായി ഇടവകപ്പ

ട്ടക്കാരന്റെ ജോലിയും വഹിക്കയും ചെയ്തിരുന്നു. അക്കാലത്തു അദ്ദേഹം ചെയ്ത ൧൭൫ പ്രസംഗങ്ങൾ ഇന്നും നമുക്കു ലഭിച്ചിട്ടുണ്ടു്.

ഇതിനിടയിൽ ഓഗ്സ്ബർഗ്ഗ് (Augsbrug) രാജകീയസംഘങ്ങൾ വോംസിൽവെച്ചു മുമ്പു ലൂഥരിനെക്കുറിച്ചു ചെയ്ത അതേ തീരുമാനംതന്നെ വീണ്ടും ചെയ്തു. എങ്കിലും തുർക്കികളും, ഫ്രഞ്ചുകാരും തമ്മിൽ വീണ്ടും യുദ്ധം ആരംഭിക്കുവാനിടയുണ്ടെന്നു രാജസഭാംഗങ്ങൾ പ്രതീക്ഷിച്ചുകൊണ്ടിരുന്നതിനാൽ സുവിശേഷപ്രസ്ഥാനങ്ങളെ ബലാല്ക്കാരമായി ഹനിക്കുവാൻ അവക്കു അവകാശമില്ലായിരുന്നു.

ലൂഥരിന്റെ കാലത്തു് യുദ്ധം ആരംഭിച്ചില്ല. സുവിശേഷപ്രസ്ഥാനങ്ങളുടെ സംരക്ഷണത്തിലേക്കായി അതിൽ താല്പര്യമുണ്ടായിരുന്ന ചില പ്രഭുക്കന്മാർ സ്മാൽക്കൽഡനിൽ (Schmalkalden) കൂടി ഒരു സംഗതി പറഞ്ഞൊത്തിരുന്നു. ഈ തീരുമാനം ലൂഥറൻ സഭകൾക്കു ഉപോൽബലകമായി വെച്ചു. ൧൫൫൫-ാമാണ്ടു ചക്രവർത്തിയും സുവിശേഷാനുയായികളും തമ്മിൽ ഉണ്ടായ ഒരു ഉടമ്പടിപ്രകാരം തങ്ങൾക്കു മതസ്വാതന്ത്ര്യം നൽകേണ്ടതിനു ചക്രവർത്തിയെ സുവിശേഷാനുയായികൾ നിർബ്ബന്ധിച്ചു. ചക്രവർത്തി പത്തു വർഷമായി ജർമ്മനിയ്ക്കുള്ളിൽ വരാതിരുന്നതിനാൽ വോംസ്നഗരത്തിലെ തീരുമാനം ഔഗ്സ്ബെർഗ്ഗ് സംഘത്തിലെ തീരുമാനത്തിൻപ്രകാരം നിറവേററി. സുവിശേഷസഭകൾ നാമാവശേഷമായിപ്പോകുന്നതിനുപകരം അവ ഉള്ളും പുറവും ഒരുപോലെ ബലപ്പെട്ടു് തഴച്ചുവളർന്നു. ഇപ്രകാരം ലൂഥർക്കും ലൂഥറൻ പ്രമാണങ്ങൾക്കും എതിരായുള്ള ആപത്തുകാലവും സമാപിച്ചു.

---

# അദ്ധ്യായം 9

## ലൂഥറുടെ സ്വഭാവവും കുടുംബജീവിതവും.

"യഹോവയെ ഭയപ്പെട്ടു അവന്റെ വഴികളിൽ നടക്കുന്ന ഏവനും ഭാഗ്യവാൻ; നിന്റെ കൈകളുടെ അദ്ധ്വാനഫലം നീ തിന്നും; നീ ഭാഗ്യവാൻ; നിനക്കു നന്മവരും. നിന്റെ ഭാര്യ നിന്റെ വീട്ടിനകത്തു ഫലപ്രദമായ മുന്തിരിവള്ളി പോലെയും നിന്റെ മക്കൾ നിന്റെ മേശയ്ക്കു ചുററും ഒലിവുതൈകൾ പോലെയും ഇരിക്കും. യഹോവാ ഭക്തനായ പുരുഷൻ ഇങ്ങനെ അനുഗ്രഹിക്കപ്പെട്ടവനാകും". (സങ്കീ. ൧൨൮: ൧—൪)

ലൂഥറുടെ ശ്രേഷ്ഠ ഗുണങ്ങൾ വളരെ ആകുന്നു. അദ്ദേഹം തന്റെ മാതാവിനെപ്പോലെ ഉത്സാഹമായി ഇടവിടാതെ ജോലിചെയ്തുകൊണ്ടിരിക്കും. സ്വാതന്ത്ര്യാകാംക്ഷ, മുതിർന്നവരെ ബഹുമാനിക്കുക, സൽപ്രമാണങ്ങളെ അനുസരിക്കുക, പഴയ ആചാരങ്ങളെ ആദരിക്കുക, സത്യനിഷ്ഠ, ആർജ്ജവബുദ്ധി, മുതലായി തന്റെ പിതാവിൽനിന്നു നൈസർഗ്ഗികമായി ലഭ്യമായിരുന്ന ഗുണഗണങ്ങളെ താൻ പ്രകടമാക്കിക്കൊണ്ടിരുന്നു. ഇവ അദ്ദേഹത്തിന്റെ സൽഗുണങ്ങളത്രെ. ഈ ഗുണങ്ങളുള്ളവർ സാധാരണയായി മററുള്ളവരെ വേണ്ടവണ്ണം മനസ്സിലാക്കുന്ന വിഷയത്തിൽ തെററിപ്പോക പതിവുണ്ട്. എങ്കിലും ലൂഥറിൽ ഈ കുറവു കാണപ്പെട്ടില്ല. അദ്ദേഹം സരസസംഭാഷണവരമുള്ളവനായിരുന്നിട്ടും അദ്ദേഹത്തിന്റെ മുഖത്തു മിക്കവാറും ഒരു വ്യാകുല ലക്ഷണം കാണുമാറുണ്ടായിരുന്നു. അടക്കവും ധൈര്യവും നിറഞ്ഞ ഒരു രാജ്യതന്ത്രജ്ഞനെപ്പോലെ ചില സമയങ്ങളിൽ കാണപ്പെട്ടിരുന്നു. പൊതു

ജനങ്ങളുടെ സ്വഭാവത്തെ നല്ലവണ്ണം മനസ്സിലാക്കി അവരെ ഭരിച്ചുനടത്തത്തക്ക ത്രാണിയുള്ള ഒരാളായും ചില സമയങ്ങളിൽ അദ്ദേഹം കാണപ്പെട്ടിരുന്നു. ചിലപ്പോൾ എല്ലാവരോടും യോജിച്ചു പോകുന്ന ഒരുവനായും മററു ചില സന്ദർഭങ്ങളിൽ ഒരുത്തരോടും യോജിക്കാത്ത നിർബന്ധ ശീലമുള്ളവനായും താൻ കാണപ്പെട്ടിട്ടുണ്ടു്.

ലൂഥർ പല ഭാഷകൾ അറിയാമായിരുന്നു. വേദശാസ്ത്രം, പുരാതന ചരിത്രം, തത്വജ്ഞാനം മുതലായവയിൽ അസാമാന്യ പാണ്ഡിത്യവും സഭാപിതാക്കന്മാർ എഴുതിയ ഗ്രന്ഥങ്ങളിൽ ആശ്ചര്യപ്പെടത്തക്ക അറിവും ഉള്ളയാളായിരുന്ന നമ്മുടെ കഥാ പുരുഷൻ, മാനവസമുദായ ശാസ്ത്രജ്ഞാനവും, വിഷയങ്ങളെ ഗാഢമായി ചിന്തിക്കുന്ന സ്വഭാവവും അദ്ദേഹത്തിൽ സദാ കാണപ്പെട്ടിരുന്നു. താൻ പഠിച്ച സംഗതികളെ ഓർമ്മയിൽ സൂക്ഷിക്കത്തക്ക ജ്ഞാപകശക്തിയും അദ്ദേഹത്തിനുണ്ടായിരുന്നു. സംഗീതം, ചിത്രമെഴുത്തു മുതലായ സുകുമാരകലകളിൽ മഹാപുരുഷനായ ലൂഥറിൻെറ ജ്ഞാനം അന്യാദൃശമായിരുന്നു. അദ്ദേഹത്തിൻെറ ജീവിതത്തിൻെറ ലക്ഷ്യം, ക്രിസ്തുവിൽ വെളിപ്പെട്ട ദൈവകൃപയെക്കുറിച്ചുള്ള വിശ്വാസത്തെ വിശാലമായ ആശയത്തിൽ വെളിപ്പെടുത്തുക മാത്രമായിരുന്നു. അനേകവിഷയങ്ങളിൽ അദ്ദേഹം മററുള്ളവക്കു വഴികാട്ടിയും ഉൽബുദ്ധനും ആയിരുന്നുവെങ്കിലും ഇതു ഒരു വിഷയത്തെയത്രെ അദ്ദേഹം ജീവിത സർവ്വസ്വമായി ഗണിച്ചിരുന്നതു്. വിശ്വസിക്കുന്നതും വിശ്വാസത്തെ ഏററു പറയുന്നതും ആവശ്യമായിരുന്നു എങ്കിലും അതിനാവേണ്ടി അദ്ദേഹം മാനസികമായും കായികമായും അനുഭവിച്ച കഷ്ടപ്പാടുകൾ വാചാമഗോചരമായിരുന്നു എന്നുതന്നെ പറയാം. ലൂഥരെപ്പോലെ അത്ര അധികമായി പല

ളുറകളിലും വിശ്വസ്തതയോടും ഉണ്മയോടും പ്രയത്നിച്ചിട്ടുള്ള മറെറാരു മഹാനെ ലോകചരിത്രത്തിൽ കാണുന്നതു അപൂർവ്വംതന്നെ. താൻ ഏല്ക്കുന്നകാര്യങ്ങളുടെ വിജയപരിണാമംവരെയും, പ്രാർത്ഥനാപൂർവ്വം സകല സുഖങ്ങളെയും പരിത്യജിച്ചു കണ്ണും, കരളും കരുത്തായിട്ടുപയോഗിച്ചിട്ടുള്ള ഉത്തമ പുരുഷരത്നങ്ങൾ മറെറവിടെയെങ്കിലും കാണുമോ എന്നുള്ളതു് സംശയാസ്പദമായ സംഗതിയത്രെ. ആത്മാർത്ഥതയുടെ അടിത്തട്ടിലുള്ള രഹസ്യത്തിൽനിന്നും നിരന്തരം ലഭിച്ചുകൊണ്ടിരുന്ന ബ്രഹ്മാനന്ദാനുഭവത്താൽ ഈ ഭൗമികവാസകാലത്തുതന്നെ അദ്ദേഹം സകല കഷ്ടതകളെയും തൃണവൽഗണിച്ചു സ്വർഗ്ഗസുഖം അനുഭവിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിൽ കണ്ട ശക്തിയ്ക്കും മനഃസ്സമാധാനത്തിനും കാരണം അദ്ദേഹത്തിന്റെ പ്രാർത്ഥനാജീവിതമായിരുന്നു. പ്രാർത്ഥനയിൽ തന്നെ തന്റെ നാളുകളെ അദ്ദേഹം ചെലവിട്ടു. ഇടവിടാതെ വലിയ ശബ്ദത്തിൽ സ്വർഗ്ഗത്തെ നോക്കി പ്രാർത്ഥിക്കും. ഒരു ഓമനപ്പൈതൽ, തന്റെ കരുണാസമ്പന്നനായ പ്രിയ പിതാവിനോടു മുഖാമുഖമായി സംസാരിക്കുന്നതുപോലെ അദ്ദേഹം ദൈവത്തോടു സംസാരിച്ചുകൊണ്ടിരിക്കും. അദ്ദേഹത്തിനു ദുഃഖവും ഭയവും ഉണ്ടായി, ചഞ്ചലഹൃദയനായിരിക്കേണ്ട സമയങ്ങളിൽ അദ്ദേഹത്തിന്റെ പ്രാർത്ഥനാജീവിതം ഹിമാലയത്തെക്കാൾ ബലവാനും നിശ്ചഞ്ചലനുമായിരുന്നു് ധീരതയോടെ പ്രവർത്തിപ്പാൻ അദ്ദേഹത്തെ സഹായിച്ചിട്ടുണ്ടു്.

ലൂഥറിൽ പല കുറവുകളും ബലഹീനതകളും കാണപ്പെട്ടിട്ടുണ്ടു്. ചിലപ്പോൾ അദ്ദേഹത്തിൽ 'ഉഗ്രാത്മാക്കൾക്കു സഹജമായ കോപമുണ്ടായിട്ടുണ്ടു്. എന്നാലും

അദ്ദേഹം തനിക്കുണ്ടായിരുന്ന സ്വാധീനശക്തിയും, മഹത്വവും ഒരിക്കലെങ്കിലും മററുള്ളവരുടെ നാശത്തിനായി ഉപയോഗിച്ചിരുന്നില്ല. "നിന്നോട്ട് ആരെങ്കിലും തിന്മ ചെയ്താൽ അതിനെ ക്ഷമയോടെ സഹിക്കുന്നതു് മഹത്വമേറിയ സംഗതിയാകുന്നു. നേരെമറിച്ച് നിന്നോടു ആരെങ്കിലും ചെയ്യുന്ന ഉപദ്രവം മനസ്സിൽ വെച്ചുകൊണ്ടിരിക്കുന്നതു ഹീനതയാകുന്നു." ഈ ആപ്തവാക്യം അദ്ദേഹം നല്ലവണ്ണം അറിഞ്ഞിരുന്നു. യൂറോപ്പുഖണ്ഡം മുഴുവനിലും ലൂഥരെപ്പോലെ സ്നേഹിക്കപ്പെട്ടവനുമില്ല, പകെക്കപ്പെട്ടവനുമില്ല.

ലൂഥറിന്റെ വിരോധികൾ അദ്ദേഹത്തെപ്പററി, അദ്ദേഹം ഭോജനപ്രിയനെന്നും, മദ്യപാനിയെന്നും, ദുർമ്മാർഗ്ഗപ്രസക്തനെന്നുമുള്ള കിംവദന്തികൾ പ്രചരിപ്പിച്ചിരുന്നു. ലൂഥരുടെ ജീവിതത്തിൽ ദുർമ്മാർഗ്ഗത്തിന്റെ ഛായപോലും ഉണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ പരിപാവനമായ ജീവിതചര്യകളെക്കുറിച്ച് അദ്ദേഹത്തിന്റെ ശത്രുക്കളായ തെൽസൻ, എക്ക്, അലെയാണ്ടർ മുതലായവർകൂടി സാക്ഷ്യംവഹിക്കുന്നുണ്ട്. ലൂഥർ ഭോജനപ്രിയനുമല്ലായിരുന്നു; സാധാരണ ആഹാരം മാത്രം ഭക്ഷിച്ചുവന്നു. സ്വല്പം റൊട്ടിയും മീനുംകൊണ്ട് അദ്ദേഹം തൃപ്തിപ്പെട്ടിരുന്നു. അദ്ദേഹത്തിനു വളരെ കുറച്ചു ആഹാരം മാത്രം മതിയായിരുന്നുവെന്നു് അദ്ദേഹത്തോടുകൂടി മുപ്പതുവർഷത്തോളം നിരന്തരം സഹവസിച്ച മെലാംഗ്തൻ പറഞ്ഞിരിക്കുന്നു. ലൂഥർ കുടിച്ചു, വെറിച്ച്, അതിഭക്ഷണത്തിലും ദുർമ്മാർഗ്ഗത്തിലും തന്റെ മനസ്സിനെ ചെലുത്തിയിരുന്നു എങ്കിൽ ഇത്രത്തോളം പ്രശസ്തമായോ, പ്രശംസനീയമായോ ജോലി ചെയ്വാൻ അദ്ദേഹത്തിനു സാധിക്കുമായിരുന്നില്ല. ക്രിസ്തു

മാൎഗ്ഗവിഷയമായി ഇത്രവളരെ ഗ്രന്ഥങ്ങൾ എഴുതിയിട്ടുള്ള ഗ്രന്ഥകൎത്താവു ലോകത്തിൽ വേറെ ആരെങ്കിലും തന്നെ ഇല്ലെന്നു പറയാം. ഇദ്ദേഹം എഴുതി അച്ചടിപ്പിച്ചു ഗ്രന്ഥങ്ങൾമാത്രം ൩൪൦-ൽ മേൽ ഉണ്ടു്. ഒരിക്കൽ പറഞ്ഞതിനെ വീണ്ടും വീണ്ടും പറയാതെ അനേകം പുതിയ പുതിയ ആശയങ്ങൾ അദ്ദേഹം വെളിപ്പെടുത്തിക്കൊണ്ടിരുന്നു. അദ്ദേഹം എഴുതിവെച്ചിട്ടുള്ള മററു പ്രസംഗങ്ങളും ധാരാളമുണ്ടു്. കാലത്തുമുതൽ വൈകുന്നേരം വരെയും അദ്ദേഹത്തോടു് അഭിപ്രായം ചോദിക്കുവാൻ വരുന്ന ആളുകൾ കുറച്ചൊന്നുമല്ലായിരുന്നു. ഇതുമാത്രവുമല്ല, അദ്ദേഹം എപ്പോഴും പലസ്ഥലങ്ങളിലും പ്രയാണംചെയ്തു് സഭകളെ സന്ദൎശിക്കേണ്ടതും ആവശ്യമായിരുന്നു. തനിക്കു ഈ സമയങ്ങളിൽ തന്റെ വീട്ടിലുള്ളവൎക്കുവേണ്ടി സമയം ചെലവിടേണ്ട ആവശ്യവും വന്നിട്ടുണ്ടു്.

ഒരിക്കൽ നമ്മുടെ കഥാപുരുഷന്റെ മിത്രങ്ങളിൽ ചിലർ അദ്ദേഹത്തിന്റെ വിവാഹകാൎയ്യത്തെപ്പററി ആലോചന സൂചിപ്പിച്ചപ്പോൾ അദ്ദേഹം അതിനോടു യോജിക്കാതെ താൻ വിവാഹം ചെയ്യേണ്ടകാലം കഴിഞ്ഞു പോയതിനാൽ ആ വിഷയത്തിൽ തന്നെ നിൎബന്ധിക്കരുതെന്നു് അവരോടപേക്ഷിച്ചു. ൧൫൨൪-ാമാണ്ടിനുശേഷം വിറ്റൻബെൎഗ്ഗിലുള്ള അഗസ്റ്റീന്യരുടെ സന്യാസിമഠത്തിൽ ആളില്ലാതായി. ലൂഥരും ഒരു മഠാദ്ധ്യക്ഷനും മാത്രം അവിടെ താമസിച്ചിരുന്നു. ഈ കാലയളവു് ഗൃഹജീവിതത്തിന്റെ ആവശ്യകതയെ ലൂഥൎക്കു സ്വല്പം മനസ്സിലാക്കി. ലൂഥരുടെ ഒരു സ്നേഹിതൻ ഒരിക്കൽ ഒൻപതു കന്യാസ്ത്രീകളോടുകൂടി ലൂഥരുടെ സമീപത്തിൽ വന്നു് അവരെ വിവാഹംചെയ്യിച്ചു് സൂക്ഷിച്ചുകൊള്ളണമെന്നു് അപേക്ഷിച്ചു. അപ്രകാരം അവരിൽ പലൎക്കും വിവാഹംനടന്നു. ആ കൂട്ട

ത്തിൽ ഒരാളായിരുന്ന കത്രീനായെന്ന മഹതി. അവരും കല്യാണം കഴിക്കുന്നപക്ഷം ലൂഥറിനെയല്ലാതെ മറെറാരുവരെയും വിവാഹം ചെയ്യുകയില്ലെന്ന് നിർബ്ബന്ധമായി പറഞ്ഞു. ആ സ്ത്രീ സ്വല്പം സൌന്ദര്യം കുറഞ്ഞവളും ഗർവ്വമുള്ളവളുമായി കാണപ്പെട്ടതിനാൽ അവളെ വിവാഹം ചെയ്തുകൊടുക്കുവാൻ ചെയ്ത ശ്രമങ്ങളെല്ലാം വിഫലമായതേയുള്ളു. ലൂഥർ ഇതറിഞ്ഞയുടൻ പ്രാർത്ഥനാപൂർവ്വം വളരെ ആലോചിച്ചശേഷം ഒടുവിൽ ആ സ്ത്രീയെ താൻ വിവാഹം ചെയ്തുകൊള്ളാമെന്ന സമ്മതിക്കയും, അങ്ങിനെ ഈ വിഷയത്തിൽ പട്ടക്കാർക്കുള്ള സ്വാതന്ത്ര്യത്തെ താൻ തന്നെ തന്റെ ഗൃഹജീവിതംമൂലം തെളിയിച്ചുകൊടുക്കുകയും ചെയ്തു. ഈ കാര്യം മറെറാരുവരോടും അദ്ദേഹം ആലോചിക്കാതെ ദൈവസന്നിധിയിൽ താൻതന്നെ തീരുമാനിച്ചതാണ്. അപ്പോൾ അദ്ദേഹത്തിന്ന് 42 വയസ്സും ആ സ്ത്രീക്കു 26 വയസ്സുമായിരുന്നു. അദ്ദേഹം തീരുമാനിച്ചു അതേ ആഴ്ചയിൽ അവരുടെ വിവാഹം നടന്നു. ഇവരുടെ വിവാഹം ആ ദേശത്തിന്റെ ഒരു കോണിൽ നടന്ന ഒരു ചെറുകാര്യമായി തോന്നിയാലും, അതു മാർഗ്ഗവിഷയമായി നടന്ന ഒരു മഹത്തായ സംഭവമത്രെ.

കത്രീനാ, വീട്ടിലെ യോഗ്യമായ കാര്യങ്ങൾ സൂക്ഷിച്ചുവരികയിൽ ലൂഥർ വീട്ടുകാരുടെ ആത്മീയകാര്യങ്ങൾക്കായി പ്രയത്നിച്ചു. അവരോടുകൂടി സാധാരണയായി പല വിരുന്നുകാർ ഉണ്ടായിരിക്കുക പതിവായിരുന്നു. ഭക്ഷണസമയങ്ങളിൽ പ്രയോജനപ്രദമായ വേദസംഭാഷണങ്ങളും ധാരാളമായി നടന്നിരുന്നു. ഇവയിൽ ചിലതു് അദ്ദേഹത്തിന്റെ ശിഷ്യന്മാർ എഴുതി അച്ചടിപ്പിച്ചിട്ടുണ്ടു്. ഇപ്രകാരമത്രെ 'ലൂഥരുടെ ഭക്ഷണമേശയിൽ വെച്ചുള്ള സംഭാ-

ഷണശകലങ്ങൾ" (Table talk) എന്ന പുസ്തകം പ്രസിദ്ധീകരിക്കപ്പെട്ടു. ഭക്ഷണത്തിനു ശേഷം തുടർച്ചയായി പാടുവാൻ ആരംഭിക്കും. സംഗീതം ദൈവം നൽകിയ വിലയേറിയ വരങ്ങളിൽ ഒന്നെന്നും, അതു വേദശാസ്ത്രത്തിന്റെ അടുത്തപടിയിലുള്ളതെന്നും അദ്ദേഹം പറയുക പതിവായിരുന്നു. ഇങ്ങനെ ക്രിസ്തുമാർഗ്ഗത്തിന്റെ ആത്മാനന്ദലഹരിയും പ്രകൃതിയുടെ നിസർഗ്ഗസുന്ദരമായ കുതൂഹലവും സംയോജിച്ചു ലൂഥറിന്റെ കുടുംബജീവിതം, മററുള്ളവർക്കു കായികമാനസിക സംസ്കാര സംപൂർണ്ണമായ ഒരു ക്രൈസ്തവകുടുംബമാതൃകയായി പ്രയോജകീഭവിച്ചു. ഏറെ താമസിയാതെ ലൂഥറിനു മൂന്നു ആൺകുട്ടികളും മൂന്നു പെൺകുട്ടികളും ജനിച്ചു. അദ്ദേഹം കുഞ്ഞുങ്ങളോടു പെരുമാറുന്ന വിധം അത്യന്തം സന്തോഷപ്രദമായിരുന്നു. കൂടെക്കൂടെ മേൽതട്ടിൽ നിന്നു കുഞ്ഞുങ്ങൾ കളിക്കുന്നതു വീക്ഷിക്കയോ അല്ലെങ്കിൽ താഴെവന്നു അവരോടുകൂടി കളിക്കയോ ചെയ്യുക സാധാരണമായിരുന്നു. തന്റെ ആയുഷ്കാലമെല്ലാം പ്രാർത്ഥനാജീവിതം ചെയ്തുവന്ന ലൂഥർ, തന്റെ കുഞ്ഞുങ്ങളും അപ്രകാരം ചെയ്യണമെന്നു ആഗ്രഹിച്ചു അവരെ തന്നോടുകൂടെയിരുത്തി എല്ലാവരും ഒരുമിച്ചു പാട്ടുപാടി പ്രാർത്ഥിക്കുന്നതിൽ വളരെ ഉത്സുകനായിരുന്നു.

ലൂഥർ തന്റെ കുഞ്ഞുങ്ങളിൽ ചിലരെ മരണത്തിനേല്പിക്കേണ്ടതായിവന്നു. മക്കളിൽ രണ്ടാമത്തേതായ പെൺകുട്ടി പത്തുമാസങ്ങൾക്കുശേഷം മരിച്ചുപോയി. ആ കുഞ്ഞു മരണംമൂലം ക്രിസ്തുവിന്റെ സന്നിധിയിൽ ശാന്തിപ്രാപിച്ചു എന്നു അയാൾ വിചാരിച്ചു സമാധാനപ്പെട്ടു.

൧൫൨൯-ൽ ജനിച്ച "മഗ്ദലേനാം" എന്ന പൈതൽ അദ്ദേഹത്തിന്റെ വാത്സല്യഭാജനമായിരുന്നു. ഈ കുഞ്ഞിനോടു ഒരിക്കൽപോലും കോപിക്കുവാൻ സന്ദർഭം നേരിട്ടിട്ടില്ല എന്നു് അദ്ദേഹം പറയുന്നുണ്ടു്. ഈ പൈതൽ ൧൫൪൨-ൽ മരിച്ചു. അപ്പോൾ ലൂഥർ ഇതിനുമുൻപു് ഒരിക്കലും ദുഃഖിച്ചിട്ടില്ലാത്തവണ്ണം ദുഃഖസാഗരത്തിൽ നിമഗ്നനായി. എന്നാൽ ഈ പൈതലിന്റെ മരണവേളയിൽ അദ്ദേഹം തന്റെ ദുഃഖത്തെയെല്ലാം അടക്കികൊണ്ടു് തന്റെ ഭാര്യയെയും സമാധാനപ്പെടുത്തി. ഈ പൈതലിന്റെ മരണത്തിനുശേഷം സ്വാഭാവികമായി അദ്ദേഹത്തിനുണ്ടായിന്ന സന്തോഷം മറഞ്ഞുപോയി. മരണകാലവും ആസന്നമായി.



# അദ്ധ്യായം 10

## ലൂഥറിന്റെ അവസാനദിവസങ്ങൾ.

'അവ്വണ്ണം നിങ്ങളോടു കല്പിച്ചതു ഒക്കെയും ചെയ്തശേഷം: ഞങ്ങൾ പ്രയോജനം ഇല്ലാത്ത ദാസന്മാർ; ചെയ്യേണ്ടതേ ചെയ്തിട്ടുള്ളു എന്നു നിങ്ങളും പറവിൻ.' (ലൂക്കൊ. ൧൭: ൧൦.)

ലൂഥർ അൻപതുവയസ്സായതുമുതൽ ക്ഷീണിച്ചു് കാഴ്ച കുറഞ്ഞു്, കാലത്തിനു മുൻപെ വയോധികനായതുപോലെ കാണപ്പെട്ടു. ഇതു ആശ്ചര്യമല്ലല്ലോ. അദ്ദേഹത്തിനുണ്ടായിരുന്ന കഠിനമായ വേലകളോടു ചേർന്നു മനസ്സിന്റെ വലുതായ പോരാട്ടങ്ങളും, ശരീരത്തിൽ കഠിനമായ രോഗങ്ങളും ഉണ്ടായിരുന്നതിനാൽ മരണകിട

ക്കയെ പല പ്രാവശ്യം അവലംബിക്കേണ്ടതായി വന്നിട്ടുണ്ടു്. എങ്കിലും ദൈവകൃപയാൽ അദ്ദേഹം വിശ്രമമെന്യേ വീണ്ടും പത്തു വർഷംകൂടി തന്റെ കഠിനമായ വേല തുടൎന്നു ചെയ്വാൻ സംഗതിയായി. തന്റെ മാതാപിതാക്കന്മാരിൽനിന്നും ലഭിച്ച ശരീരശക്തിയും, ദൈവത്തിന്റെ പക്കൽനിന്നും ലഭ്യമായ ഉത്സാഹവും, ആത്മബലവും അദ്ദേഹത്തിനു തന്റെ മഹനീയമായ ലോകസേവനം ചെയ്വാൻ സഹായമായിരുന്നു. ഇക്കാലങ്ങളിൽ അദ്ദേഹം ചെയ്ത ജോലികളിലെല്ലാം അദ്ദേഹത്തിന്റെ സാമൎത്ഥ്യവും അനുഭവസമ്പൂൎണ്ണതയും ദിവ്യ ചൈതന്യവും നന്നായി വിളങ്ങിയിരുന്നു.

അദ്ദേഹത്തിന്റെ ജീവിതകാലത്തിൽ പ്രാധാന്യമേറിയ ഈ വർഷങ്ങളിൽ അദ്ദേഹം രാജ്യസംബന്ധമായ വിഷയങ്ങളിൽ മുൻപിലത്തെപ്പോലെ ഇടപെട്ടില്ല. സുവിശേഷസഭാ പ്രവൎത്തകന്മാൎക്കും, വിശ്വാസികൾക്കും മാൎഗ്ഗദൎശകമായി അദ്ദേഹം ൧൫൩൬-ൽ ഒരു പുതിയ പ്രബന്ധം എഴുതി. അതിനാൽ അദ്ദേഹം "ആകാശവും, ഭൂമിയും ഒഴിഞ്ഞുപോയാലും നാം കൈവിടുവാൻ പാടില്ലാത്ത മുഖ്യ സംഗതികളും, പിശാചിനും ലോകത്തിനും പാപ്പായ്ക്കും എതിരായി നാം ഉപദേശിക്കുന്നതും സാധിക്കുന്നതുമായ എല്ലാ വിഷയങ്ങളും" ഇതിൽ ഉൾപ്പെടുത്തിയിരിക്കുന്നു. ൧൫൩൭-ൽ സ്മാൽക്കാൽടൻ പട്ടണത്തിൽ ലൂഥറൻ പ്രഭുക്കളും ശാസ്ത്രികളും കൂടിയപ്പോൾ വേദശാസ്ത്രികൾ ഈ പ്രബന്ധത്തെ സ്വീകരിച്ചു് ഒപ്പുവെച്ചു. ഈ കാരണത്താലും പിന്നീടു് ഈ പ്രബന്ധങ്ങൾക്കു് സഭയിൽ സിദ്ധിച്ചിരുന്ന ബഹുമാനത്തിനാലും ഇതു ലൂഥറൻ വിശ്വാസപ്രബന്ധങ്ങളുടങ്ങിയ "ഒരുമിപ്പിൻ" ഗ്രന്ഥത്തിൽ

(Book of Concord) ചേൎപ്പാൻ സംഗതിയായി. സ്മാല്ക്കാൽടൻ പ്രമാണങ്ങൾ (Smalcald Articles) എന്ന ഈ പ്രബന്ധസംഹിതയിൽ ലൂഥറിന്റെ ഉപദേശങ്ങളുടെ ലക്ഷ്യം തെളിവായി വിളങ്ങുന്നതിനാൽ അതിനെക്കുറിച്ചു അദ്ദേഹം ലൂഥറൻ സഭകൾക്കു വിട്ടേച്ചുപോകുന്ന അന്ത്യശാസനമെന്നു പറയുകയുണ്ടായി. ലൂഥർ ശാന്തമായിരുന്ന ഇക്കാലത്തു് ലൂഥറൻ പ്രമാണങ്ങൾ ഡെന്മാൎക്ക്, നാർവെ എന്നീ ദേശങ്ങളിലും വൂട്ടൻബെൎഗ്ഗ്, (Wurtenburg) ബ്രാണ്ടൻബെൎഗ്ഗ്, (Brandenburg) എന്നീ നാടുകളിലും പ്രചരിച്ചു. തന്റെ മരണകാലംവരെ ലൂഥറൻ പ്രമാണങ്ങളെ പകച്ചു ജാൎജ്ജ് പ്രഭുവിന്റെ ഭരണാധിപത്യത്തിൽ ഉൾപ്പെട്ട സാക്സണി (Saxony) യിലെ ഒരു ഭാഗം ജനങ്ങൾ അവയെ സ്വീകരിച്ചു. ഇതുമൂലം അദ്ദേഹം ലൈപ്സിഗ് (Leipzig) പട്ടണത്തിൽ ഇരുപതുവൎഷങ്ങൾക്കുമുമ്പ് എക്ക് എന്ന ആളോടു തൎക്കിച്ചു അതേ ദിവസത്തിൽ തന്നെ ആ പട്ടണത്തിലെ ദൈവാലയത്തിൽ പ്രസംഗിച്ചു. തന്നിമിത്തം അദ്ദേഹത്തിനു പറഞ്ഞറിയിക്കാൻ പാടില്ലാത്ത സന്തോഷം ഉണ്ടായി.

ലൂഥർ ആ കാലത്തിൽ സൎവ്വകലാശാലാ പണ്ഡിതരായും ഇടവകയുടെ സഹപട്ടക്കാരനായും ജോലിചെയ്തുവന്നിരുന്നു. ൧൫൩൫-ാമാണ്ടു "ഗലാത്യ"ലേഖനത്തെപ്പററി ഒരു വിശേഷപ്പെട്ട വ്യാഖ്യാനം എഴുതുവാൻ ആരംഭിച്ചു. അതു ൧൫൩൭-വരെ തുടർച്ചയായി ചെയ്തുകൊണ്ടിരുന്നു. ഇതു പുതുക്കി ഗലാത്യലേഖനത്തിനു അദ്ദേഹമെഴുതിയ മഹനീയ വ്യാഖ്യാനമായി പ്രസിദ്ധീകരിക്കപ്പെട്ടു. രക്ഷാവഴിയെപ്പററി ലൂഥറൻ പ്രമാണങ്ങളടങ്ങിയ മുഖ്യഗ്രന്ഥം ഇതത്രെ. ഇതിനുശേഷം അദ്ദേഹംതന്നെ മരണകാലം

വരെ ഉൽപത്തി പുസ്തകത്തെ വ്യാഖ്യാനിച്ചുവന്നു. ഇതിന്നിടയിൽ ചില സമയങ്ങളിൽ അദ്ദേഹം ദീനക്കിടക്കയിൽ കിടന്നുകൊണ്ടു അനേകം പ്രസംഗങ്ങൾ ചെയ്തു. ഇവയെല്ലാം ഒന്നിച്ചു ചേർത്തു ഒരു ഭവനപ്രസംഗഗ്രന്ഥമായി അച്ചടിച്ചു.

ലൂഥരും അദ്ദേഹത്തിന്റെ സ്നേഹിതന്മാരും കൂടി ൧൫൩൪-ൽ പഴയനിയമ തർജ്ജിമ പൂർത്തിയാക്കി. അദ്ദേഹം മുമ്പു ചെയ്ത പുതിയനിയമ തർജ്ജിമയെക്കാൾ ഇതു ഏറ്റവും പ്രയാസമേറിയതായിരുന്നു എങ്കിലും ലൂഥരുടെ സ്ഥിരോത്സാഹവും വാഞ്ഛയുംമൂലം ഈ ജോലിയും ചെയ്തു തീർപ്പാൻ സംഗതിയായി. ആദ്യമായി പഴയതും പുതിയതും നിയമങ്ങളടങ്ങിയ ഒരു മുഴുവേദപുസ്തകവും തങ്ങളുടെ മാതൃഭാഷയിൽ പ്രസിദ്ധീകരിക്കപ്പെട്ടപ്പോൾ ഒരു നവയുഗം ഉദയംചെയ്തു എന്നു അനേകരും വിചാരിച്ചു. ലൂഥരുടെ ജീവിതാവസാനത്തോടടുത്ത അഞ്ചു വർഷക്കാലങ്ങളിൽ അദ്ദേഹത്തിന്നു പല സുഖക്കേടുകളും കുടുംബജീവിതപ്രയാസങ്ങളും ഉണ്ടായിരുന്നു. എങ്കിലും സുവിശേഷത്തിന്നു ലഭിച്ചുകൊണ്ടിരുന്ന ജയം അദ്ദേഹത്തിന്നു സമാധാനം നൽകി. തളർന്നുപോയി എങ്കിലും ഈ ധീരക്രിസ്തുവഭടൻ സമാധാനമായി വിശ്രമിക്കുവാൻ ആഗ്രഹിച്ചു. ലൂഥരിന്റെ അന്ത്യശുശ്രൂഷയും സമാധാനത്തെ നിലനിർത്തുന്ന ഒരു കൃത്യമായിരുന്നു. ൧൫൪൫-ൽ മാൻസ്ഫെൽഡിലുള്ള രണ്ടു പ്രഭുക്കന്മാർ തമ്മിലുണ്ടായിരുന്ന കലഹം തീർക്കുന്നതിന്നു അദ്ദേഹം ക്ഷണിക്കപ്പെട്ടു. ഇതിന്നുമുമ്പ രണ്ടുപ്രാവശ്യം ഇതേ ഉദ്യമത്തിന്നു തന്നെ പോയിട്ടും സാധിക്കാതെ, ൧൫൪൬ ജനുവരിമാസത്തിൽ താൻ ജനിച്ച പട്ടണമായ ഐസ്ലേബനിലേക്കു ഈ ഉദ്ദേശത്തോടുകൂടി വീണ്ടും പോയി. അദ്ദേഹത്തിന്റെ ഒടുവു ഈ യാത്ര

തടഞ്ഞു എങ്കിലും അതു വകവെക്കാതെ വലിയ ശൈത്യകാലത്തിൽ പ്രയാണംചെയ്തു. വഴിയാത്രയിൽ തന്നെ സുഖക്കേടുപിടിച്ചു ഒരുവിധത്തിൽ അവിടെ ചെന്നുചേൎന്നു. വഴിയിൽ പലസ്ഥലങ്ങളിലും അദ്ദേഹം പ്രസംഗങ്ങൾ നടത്തി.

തന്റെ പഴയ ഭവനത്തെയും ബന്ധുമിത്രാദികളെയും വീണ്ടും കാണ്മാൻ ഇടയായതു് അദ്ദേഹത്തിനു അളവററസന്തോഷത്തെ പ്രദാനം ചെയ്തു. അദ്ദേഹത്തിന്റെ വാത്സല്യഭാജനങ്ങളായ പുത്രകളത്രങ്ങളും, ജസ്റ്റസ് യോനാസ് ശാസ്ത്രിയും (Justus Jonas) അദ്ദേഹത്തോടുകൂടെ ഉണ്ടായിരുന്നു. തന്റെ സുഖക്കേടിന്റെ അവസാനദിവസങ്ങളിൽ അദ്ദേഹം അടിക്കടി പ്രസംഗം ചെയ്തുവന്നിരുന്നു. നാലുപ്രാവശ്യം തന്റെ ജന്മസ്ഥലമായ അവിടത്തെ ആലയത്തിൽ കൂടിയ വലിയ ജനക്കൂട്ടത്തോടു് അദ്ദേഹം പ്രസംഗിച്ചു. തന്റെ അവസാനപ്രസംഗം സുഖക്കേടു് നിമിത്തം വളരെ ചുരുങ്ങിയതായിരുന്നു.

ശണ്ഠയിട്ടുകൊണ്ടിരുന്ന രണ്ടു പ്രഭുക്കന്മാരും ഫെബ്രുവരിമാസം ൧൭-ാംതീയതി സമാധാന പത്രിക ഒപ്പിട്ടതോടുകൂടി ലൂഥർ ഐസ്‌ലേബനിലേക്കു് വന്നകാര്യം സാധിച്ചു. ദൈവം അദ്ദേഹത്തിന്നായി ഈ ലോകത്തിൽ നിശ്ചയിച്ചിരുന്ന മഹാകാൎയ്യങ്ങളും ചെയ്തുതീൎന്നു. അവയെന്തെന്നാൽ പാപ്പായുടെ മാൎഗ്ഗത്തിൽനിന്നു സഭയെ വിടുവിച്ചു ക്രമീകരിച്ചതും വേദപുസ്തകത്തെ മാതൃഭാഷയിൽ തൎജ്ജിമചെയ്തതുമത്രെ. ഇപ്പോൾ അദ്ധ്വാനിച്ചു് ക്ഷീണിച്ചു ദാസനു വിശ്രമം അത്യാവശ്യമായിരുന്നു. ഫെബ്രുവരിമാസം ൧൭-ാംതീയതി വൈകുന്നേരം അദ്ദേഹം പതിവുപോലെ തുറന്ന ജന്നലിന്റെ സമീപത്തിൽ മുട്ടു

കുത്തി ഉറക്കെ പ്രാൎത്ഥിച്ചു. തന്റെ സഭയെ ദൈവം ശുദ്ധ സുവിശേഷത്തിൽ നിഷ്കളങ്കമായി സൂക്ഷിക്കേണമെന്നു് അപേക്ഷിച്ചു. ഇതിനുശേഷം ചുമയും ശ്വാസംമുട്ടും അധികപ്പെട്ടു. തന്റെ അന്ത്യം സമീപിച്ചു എന്നു് അദ്ദേഹം മനസ്സിലാക്കി. അരികിലുണ്ടായിരുന്നവർ അദ്ദേഹത്തിന്റെ ശരീരം തിരുമി ചൂടാക്കി അദ്ദേഹത്തിനു ഉത്സാഹമുണ്ടാകുന്ന പല കാൎയ്യങ്ങളും ചെയ്തു. അദ്ദേഹം നിദ്രക്കുപോകുന്നതിനു മുമ്പു് "നിന്റെ തൃക്കൈയിൽ ഞാൻ എന്റെ ആത്മാവിനെ ഭരമേല്പിക്കുന്നു. വിശ്വസ്തദൈവമേ, നീ എന്നെ രക്ഷിച്ചിരിക്കുന്നു," എന്നു പറഞ്ഞു തന്റെ സ്നേഹിതന്മാരെ നോക്കി "ദൈവം എന്റെ ശുശ്രൂഷയെയും തന്റെ വിശുദ്ധ സുവിശേഷത്തെയും സൂക്ഷിക്കാൻ തക്കവണ്ണം അപേക്ഷിക്കുക" എന്നു പറഞ്ഞു. രാത്രി ഒരു മണിക്കു അദ്ദേഹം ജ്വരത്തോടെ ഉണൎന്നു വേലക്കാരെ വിളിച്ചു തീച്ചട്ടിയിൽ തീ കത്തിക്കുവാൻ കല്പിച്ചു. മറ്റൊരു ശുശ്രൂഷക്കാരൻ ഡാക്ടരെ വിളിക്കുവാൻ പോയി. ഇതിനിടയിൽ ലൂഥർ വേദവാക്യങ്ങളെ ചൊല്ലിക്കൊണ്ടും പ്രാൎത്ഥിച്ചുകൊണ്ടും ഇരുന്നു. വീണ്ടും അദ്ദേഹത്തിന്റെ സ്നേഹിതന്മാർ ദേഹത്തിൽ ചൂടുണ്ടാകത്തക്കവണ്ണം തിരുമ്മി. അപ്പോൾ അദ്ദേഹത്തിന്റെ ഇളയകുട്ടികളും മററു ചിലരും അദ്ദേഹത്തെ കാണ്മാൻ വന്നു. തന്റെ അന്ത്യനാഴിക സമീപിച്ചെന്നറിഞ്ഞ ലൂഥർ "നിന്റെ കയ്യിൽ എന്റെ ആത്മാവിനെ ഭരമേല്പിക്കുന്നു. വിശ്വസ്തദൈവമായ കൎത്താവേ, നീ എന്നെ വീണ്ടെടുത്തിരിക്കുന്നു" എന്നു രണ്ടുപ്രാവശ്യം പറഞ്ഞു. അദ്ദേഹം അവസാനമായി പറഞ്ഞവാക്കുകൾ ഇവയത്രെ. ഇതിനുശേഷം അദ്ദേഹത്തിനുണ്ടായിരുന്ന ഹൃദയവേദന അധികരിച്ചു. ആ സമയത്തു യോനാസ് (Jonas) ശാസ്ത്രി അദ്ദേഹത്തിന്റെ സമീപ

തിൽവന്നു, "നീ ക്രിസ്തുവിലും, നീ ഉപദേശിച്ചുവന്ന പ്രമാ
ണങ്ങളിലും നിലനില്ക്കുന്നുവോ" എന്നു ചോദിച്ചപ്പോൾ,
അദ്ദേഹം 'ഉവ്വ്'' എന്നു തെളിവായി പറഞ്ഞിട്ടു ബോധം
മറഞ്ഞു. ൧൫൪൬ ഫെബ്രു.വരിമാസം ൧൮-ാംനു- രാത്രി
രണ്ടേമുക്കാൽ മണിക്കു തന്റെ ൬൩-ാംവയസ്സിൽ വളരെ
ശാന്തമായി കർത്താവിൽ നിദ്രപ്രാപിച്ചു.

ലൂഥർ മരിച്ചു ഒരു മണിക്കൂറിനുള്ളിൽ ജസ്റ്റസ് യോ
നാസ് (Justus Jonas) ലൂഥരുടെ അവസാനസമയത്തെ
ക്കുറിച്ചുള്ള ഒരു വിവരണം വളരെ ജാഗ്രതയോടെ എഴുതി.
ഇങ്ങനെയൊക്കെയായിട്ടും ലൂഥരുടെ ശത്രുക്കൾ, അദ്ദേഹ
ത്തിന്റെ മരണത്തിനു സാക്ഷിയായവർ മരിച്ചതിനു
ശേഷം സംഭവിച്ചതും ഇല്ലാത്തതുമായ അനേകം വ്യാജ
വർത്തമാനങ്ങളെ പറഞ്ഞു പ്രചരിപ്പിച്ചു. ൧൬൦൬-ാംവർഷം
ഇററലിദേശത്തിലെ ഒരു സന്ന്യാസിവര്യൻ എഴുതിയ
ഒരു പുസ്തകത്തിൽ "ലൂഥർ മരിക്കുന്നതിനു മുൻപില
ത്തെ രാത്രിയിൽ ബോധമില്ലാതെ അപരിമിതമായി
കുടിച്ചിട്ടു രാത്രി കെട്ടിഞാന്നു് മരിച്ചു" എന്നു് എഴുതിയി
രുന്നു. ഇതു റോമാസഭക്കാർക്കു അദ്ദേഹത്തോടുണ്ടാ
യിരുന്ന വെറുപ്പു് എത്രമാത്രമായിരുന്നു എന്നു കാണി
ക്കുന്നു. ഈ വ്യാജവർത്തമാനം സകല റോമാക്കാരുടെ ഇട
യിലും സാധാരണമായി സ്വീകരിച്ചുവന്നിരുന്നു. റോമാശാ
സ്ത്രികൾ ഇപ്പോൾ അതു സ്വീകരിക്കുന്നില്ലെങ്കിലും അറി
വില്ലാത്തയാളുകൾ ഇന്നും ഈ കിംവദന്തി വിശ്വസി
ക്കുന്നു.

ലൂഥറിന്റെ മരണവാർത്തയെക്കുറിച്ചു അറിഞ്ഞ സുവി
ശേഷസഭകളിലെല്ലാം ഉണ്ടായ ദുഃഖം ഒട്ടും ചില്ലറയല്ല.
തന്റെ ആപ്തമിത്രമായ മെലാംഗ്തൻ, എന്ന മഹാൻ
വളരെ ദുഃഖത്തോടെ വാവിട്ടുകരഞ്ഞു. "ഇസ്രായേലിന്റെ

ന്തേരും തേരാളിയുമായിരുന്നവനും ലോകചരിത്രത്തിൽ ഈ കാലഘട്ടത്തിൽ സഭയെ നടത്തിയവനും ഇദ്ദേഹമത്രെ. കേവലം മനുഷ്യജ്ഞാനത്താൽ പാപമോചനത്തെയും യേശുക്രിസ്തുവിലുള്ള വിശ്വാസത്തെയും ശരിയായി ഗ്രഹിക്കുവാൻ സാധിക്കുന്നതല്ല. എന്നാൽ ദൈവംതന്നെ ഈ മനുഷ്യനെക്കൊണ്ട് അവയെ വെളിപ്പെടുത്തിയിരിക്കുന്നു” എന്നു പറഞ്ഞു.

ലൂഥറിന്റെ ശവശരീരം ഐസ്‌ലെബനിൽ നിന്ന് വിറ്റൻബർഗ്ഗിലേക്ക് കൊണ്ടുവന്നപ്പോൾ വഴിയിലെല്ലാം ഗ്രാമനിവാസികൾ കൂട്ടംകൂട്ടമായി നിന്ന് അതിദുഃഖത്തോടെ വിലപിച്ചു. ഫെബ്രുവരിമാസം ൨൨-ാംനു അദ്ദേഹത്തിന്റെ ജഡം വിറ്റൻബർഗ്ഗ് കൊട്ടാരത്തോടു ചേർന്നുള്ള ദേവാലയത്തിനടുത്തു കൃത്യം മുപ്പതുവർഷങ്ങൾക്ക് മുമ്പു അദ്ദേഹം ൯൫ ന്യായങ്ങൾ എഴുതി ഒട്ടിച്ച അതേ വാതിലിനരികേ സംസ്കരിക്കപ്പെട്ടു.

പുതിയ കാര്യങ്ങൾ ആരംഭിച്ചു നടപ്പിൽ വരുത്തീട്ടുള്ള അനേകർ തങ്ങളുടെ അദ്ധ്വാനങ്ങളുടെ ഫലം കാണ്മാൻ ഇടയാകാതെ മരിച്ചുപോകാറുണ്ട്. എന്നാൽ നമ്മുടെ കഥാനായകന്റെ കാര്യത്തിൽ ഇപ്രകാരം സംഭവിച്ചില്ല. ദൈവം തന്നെ ഏല്പിച്ച ആ മഹനീയമായ വേല സുസ്ഥിരമായി പ്രബലപ്പെട്ടുവരുന്നതുകണ്ടു സന്തോഷിക്കത്തക്ക ഭാഗ്യം അദ്ദേഹത്തിനു സിദ്ധിച്ചു. ലൂഥറുടെ വേല അദ്ദേഹത്തിന്റെ സ്വദേശത്തു മാത്രമല്ല, ലോകം മുഴുവനും നിലനില്ക്കുന്നതത്രേ. അദ്ദേഹത്തിന്റെ പ്രിയ ഭാര്യ എഴുതിയിട്ടുള്ള വാക്കുകൾ ഉദ്ധരിച്ചുകൊണ്ട് ഈ ഗ്രന്ഥം അവസാനിപ്പിച്ചുകൊള്ളട്ടെ.

“ഒരു പട്ടണത്തിനോ, ഒരു ദേശത്തിനോ മാത്ര അഖിലലോകത്തിനും വേണ്ടി പ്രയത്നിച്ച ഇത്ര വി- റിയ എന്റെ പ്രിയഭർത്താവിന്റെ മരണത്താൽ ദു- ഖത്തിൽ നിമഗ്നരാകാതിരിക്കുന്നവരാരുണ്ട്? എനിക്ക ഒരു രാജാവിന്റെ ബഹുമാനം അല്ലെങ്കിൽ ചക്രവ- യുടെ ബഹുമാനം ലഭ്യമായിരിക്കയും അതിനെ ഞ- നഷ്ടപ്പെടുത്തിക്കളകയും ചെയ്താലുണ്ടാകുന്ന ദുഃഖം ഈ ദുഃഖത്തിനോട് കിടപിടിക്കുന്നതല്ല. ഇത്ര വിലയേറി മഹാനെ ദൈവം എന്നിൽ നിന്ന്, എന്നല്ല, മുഴുലോ- ത്തിൽ നിന്നും എടുത്തുകളഞ്ഞതല്ലോ” എന്നു ആ മഹ- എഴുതിയിരിക്കുന്നു. “ശത്രുക്കൾ ദൈവവചനത്തെ പ- ച്ചാലും നിലനില്ക്കും. ദൈവം സഹായകൻ! അവിടു- തൃക്കൈ നീട്ടി സഹായിക്കും. എനിക്കുള്ളതെല്ലാം, ജീവ- തന്നെയും, എടുത്താലും സാരമില്ല, സ്വർഗ്ഗരാജ്യമ- നമുക്കായുള്ളത്.”

ശുഭം.